വാല്യം – 25 ലക്കം– 7

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38, CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 100 |
| 2 വർഷം | ₹ 200 |
| 5 വർഷം | ₹ 450 |
| 15 വർഷം | ₹ 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 5000 |
| Front Inner B/W | ₹ 3000 |
| Back Inner B/W | ₹ 2500 |
| Favours Recived | ₹ 500 |



## താളുകളിൽ.... ജൂലൈ – 2012

മുഖപത്രിക

# തൊഴിൽ സംസ്കാരം

ഭാരത സർക്കാരിന്റെ ഔദ്യോഗിക കണക്കനുസരിച്ച് തൊഴിലില്ലായ്മയുടെ കാര്യത്തിൽ മുൻപന്തിയിൽ നിൽക്കുന്ന സംസ്ഥാനങ്ങളിൽ കേരളവും ഉൾപ്പെട്ടിരിക്കുന്നു. മലയാളിയുടെ മാന്യതാ സങ്കല്പങ്ങളിലുള്ള വികലത ഇതിന് ഒരു കാരണമായി ചൂണ്ടിക്കാട്ടാം. സ്വന്തം നാട്ടിൽ തങ്ങളുടെ നിലവാരത്തിനു ഉതകാത്ത ജോലി ചെയ്യുന്നത് മാന്യതയല്ല മറിച്ച് വിദേശത്ത് ഏതു ജോലിയും ചെയ്യുന്നത് മാന്യതയായി മാറുന്നു. വിദേശത്ത് ചെറിയ പലചരക്ക് കട മുതൽ വൻകിട ഹൈപ്പർ മാർക്കറ്റിൽ വരെ തറതുടപ്പ് മുതൽ മാനേജർ സ്ഥാനം വരെ വളരെ അഭിമാനകരമായി ജോലി ചെയ്യുന്ന മലയാളികൾ ഉണ്ട്. ഒരു കണക്ക് അനുസരിച്ച് ലോകത്തിലെ 183 രാജ്യങ്ങളിൽ 180 തിലും ഭാരതീയന്റെ സാന്നിദ്ധ്യം ഉണ്ട്. അതിൽ ഏറെയും മലയാളിയും.

ഏഷ്യൻ രാജ്യങ്ങളിലും പടിഞ്ഞാറൻ രാജ്യങ്ങളിലും സ്ത്രീ-പുരുഷ ഭേദമെന്യേ ഏതു തൊഴിൽ ചെയ്തു ജീവിക്കുന്നതിനും ആ നാട്ടുകാർ തയ്യാറാണ്. അതിന് ആവശ്യമായ പ്രായോഗിക പരിശീലനവും യോഗ്യതയും നേടി അവർ അഭിമാനത്തോടെ അവരുടെ തൊഴിലുകളിൽ ഏർപ്പെടുന്നു. എന്നാൽ നമ്മുടെ നാട്ടിൽ എത്തുമ്പോൾ സ്ഥിതി മാറുന്നു. ഓരോ ജോലിക്കും നാം തന്നെ ഒരു അന്തസ്സും അഭിമാനവും കല്പിച്ചു വയ്ക്കുന്നു. പതിനായിരങ്ങൾ പ്രതിഫലം ലഭിക്കാവുന്ന ജോലികൾ ഉപേക്ഷിച്ച് മാസംതോറും തുച്ഛം വരുമാനം കിട്ടുന്ന വെള്ളകോളർ ജോലിക്കായി പരക്കം പായുന്നു. ആകെയുള്ള കൈമുതൽ ഒരു വെള്ളകോളർ ജോലിയുണ്ടല്ലോ എന്ന ദുരഭിമാനം മാത്രം.

അനുദിനവും ജീവിതചെലവ് വർദ്ധിച്ചു വരുന്ന ഈ കാലഘട്ടത്തിൽ തങ്ങൾക്കിണങ്ങുന്ന ജോലി എന്നതിനേക്കാൾ തങ്ങൾക്കു ചെയ്യുവാൻ കഴിയുന്ന പുതിയ സാധ്യതകൾ അന്വേഷിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പണ്ടുള്ളവർ പറയും പോലെ ''നിങ്ങൾക്ക് ഇഷ്ടപ്പെടുന്ന ജോലി നിങ്ങൾക്ക് കിട്ടിയില്ലെങ്കിൽ കിട്ടുന്ന ജോലിയെ നിങ്ങൾ ഇഷ്ടപ്പെടുക.''

ഭാരതത്തിന്റെ മുൻ രാഷ്ട്രപതി ഡോ. എ.പി. ജെ. അബ്ദുൾ കലാം പറഞ്ഞതുപോലെ "നിങ്ങളുടെ ഭാവിയെ നിങ്ങൾക്കു മാറ്റാൻ കഴിയുകയില്ല. എന്നാൽ നിങ്ങളുടെ ശീലങ്ങളെ മാറ്റാൻ കഴിയും. തീർച്ചയായും നിങ്ങളുടെ ശീലങ്ങൾ നിങ്ങളുടെ ഭാവിയെ മാറ്റും."

ഏതൊരു ജോലിയും നല്ല ജോലിയാണ് എന്ന് ലോകത്തിന്റെ നാനാഭാഗത്തുള്ളവർ ചിന്തിക്കുമ്പോൾ ദുരഭിമാനത്തിന്റെ പുറംകച്ചയണിഞ്ഞ് ചടഞ്ഞു കൂടുന്ന മലയാളിക്ക് മാറുന്ന കാലത്തിനൊത്ത് നീങ്ങാൻ കഴിഞ്ഞില്ലെങ്കിൽ വിധിയെ പഴിച്ചിട്ടു കാര്യമില്ല.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

ഇടയപത്രിക

# മതന്യൂനപക്ഷങ്ങൾക്കുള്ള അവകാശങ്ങൾ നമ്മുടെയും അവകാശം

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

ഭാരതത്തിലെ മതന്യൂനപക്ഷങ്ങളുടെ സമഗ്രമായ വികസനം എന്ന ഉത്തമ കാഴ്ചപ്പാടോടു കൂടിയാണ് നമ്മുടെ ഭരണഘടന രൂപീകൃതമായിട്ടുള്ളത്. ഭരണഘടനയും, ഭരണഘടനാനുസൃത സ്ഥാപനങ്ങളും ന്യൂനപക്ഷങ്ങൾക്ക് മാറ്റിവയ്ക്കുന്ന അവകാശങ്ങളും സാദ്ധ്യതകളും പ്രയോജനപ്പെടുത്തുവാൻ സഭാമക്കൾക്ക് പലപ്പോഴും കഴിയാറില്ല എന്നത് ദു:ഖകരമാണ്.

സ്വന്തം മക്കളെ പഠിപ്പിക്കുവാൻ ബ്ലേഡ് ബാങ്കിൽ നിന്നുപോലും കടം എടുക്കുകയും, കെട്ടുതാലി പണയം വയ്ക്കുകയും ചെയ്യുന്ന നമ്മുടെ സഭാംഗങ്ങൾ കേരളത്തിലെ ന്യൂനപക്ഷവിഭാഗങ്ങൾക്കായി നൽകപ്പെടുന്ന പ്രീ-മെട്രിക് സ്കോളർഷിപ്പിനെ പറ്റി കേട്ടിട്ടു പോലും ഇല്ല എന്നത് നമ്മുടെ പരാജയമാണ്. പൊതുവിദ്യാഭ്യാസ കാര്യാലയത്തിൽ നിന്ന് പുറപ്പെടുവിച്ച എൻ2/19410/12/ഡി. പി. ഐ സർക്കുലർ ഈ സ്കോളർഷിപ്പിന്റെ വലിയ സാധ്യത വിളിച്ചോതുന്നു. ഇത് എന്റെ ശ്രദ്ധയിൽപെട്ടപ്പോൾ നമ്മുടെ കല്പനയിലൂടെ (No.C10/12) നമ്മുടെ എല്ലാ ഇടവകകളും പ്രസ്തുത സ്കോളർഷിപ്പിന്റെ സാധ്യത പ്രയോജനപ്പെടുത്തണമെന്ന് നാം ഏവരെയും അറിയിക്കുകയുണ്ടായി.

സ്വന്തം അവകാശങ്ങളെ പറ്റിയുള്ള അന്വേഷണങ്ങളും അവയുടെ തേടിയെടുക്കലും ജനാധിപത്യം നൽകുന്ന ഔദാര്യമല്ലാത്ത അവകാശമാണ്. ആരുടെയും മുമ്പിൽ മുട്ടുമടക്കാത്ത അവകാശമായി ലഭിക്കുന്ന ഇത്തരം സാദ്ധ്യതകൾ നമ്മുടെ ആളുകൾക്ക് കൂടുതലായി ലഭിക്കുവാൻ കൂടുതൽ ബോധവൽക്കരണ പ്രക്രിയകൾ അനിവാര്യമാണ്.

നമ്മുടെ വിദ്യാഭ്യാസ ചിന്തകൾക്കും, അതിന്റെ സാമ്പത്തിക ചെലവുകൾക്കും ഏകശിലാ കാഴ്ചപ്പാടുകൾ (Monolithic) കൈവന്നിരിക്കുന്നു. എല്ലാവരെയും എഞ്ചിനീയർമാരും, ഡോക്ടർമാരും, നേഴ്സുമാരും ആക്കുന്ന തിരക്കിലാണ് നമ്മുടെ വിശ്വാസി സമൂഹം. അതിന്റെ സാമ്പത്തികം ബാങ്ക് ലോൺ, ഗോൾഡ് ലോൺ, വിദ്യാഭ്യാസ ലോൺ, ചാരിറ്റി സഹായം എന്നിവയിൽ മാത്രം കുടുങ്ങി കിടക്കുന്നു. ഇത്തരം ഏകശിലാ ചിന്തകൾ സമൂഹം നമുക്ക് ചുറ്റും തുറന്നിട്ടിരിക്കുന്ന നിരവധി സാദ്ധ്യതകളെ നിഷേധിക്കുന്നു. എല്ലാവരും എഞ്ചിനീയർമാർ ആയാൽ നാളെ വർക്ഷോപ്പിൽ ടയർ മാറാനും എഞ്ചിനീയർമാരെ നിയമിക്കേണ്ടിവരും. ഇവിടെയാണ് വൈവിദ്ധ്യങ്ങളുടെ (Diversity) സാദ്ധ്യത സമൂഹം തിരിച്ചറിയേണ്ടുന്നത്.

സിവിൽ സർവ്വീസിലും, സെക്രട്ടറിയേറ്റ് സർവ്വീസിലും, പോലീസ് ഫോഴ്സിലും, സർക്കാർ ഉദ്യോഗത്തിലും നമ്മുടെ ആളുകൾ അംഗുലി പരിമിതമായി തീർന്നിരിക്കുന്നു. ഇത് ആത്യന്തികമായി നമ്മുടെ സഭയ്ക്ക് ഗുണകരമായി തീരുകയില്ല. മതന്യൂനപക്ഷങ്ങൾക്ക് അർഹമായത് നേടിയെടുക്കാനും എല്ലാ മേഖലകളിലും സഭാമക്കളുടെ സാന്നിദ്ധ്യം ഉറപ്പാക്കുകയും ചെയ്യുമ്പോഴാണ് സഭയുടെ മാനവശേഷി വികസനം പൂർണ്ണമാകുന്നത്. ഉത്തമരായ സഭാസന്താനങ്ങൾ സമൂഹത്തിന്റെ വിവിധ ഇടങ്ങളിൽ പ്രശോഭിച്ച് സഭയുടെ യശസ്സും കൊമ്പും എപ്പോഴും ഉയർന്നു കാണണം എന്നാണ് നമ്മുടെ ആഗ്രഹം.

# കാർഷിക വൃത്തിയും സ്വയം പര്യാപ്തതയും

**ഡോ. തോമസ് മാത്യു**
(കേരള കാർഷിക സർവ്വകലാശാല)

അറുപതുകളിൽ ഇൻഡ്യയിൽ നടന്ന ഹരിതവിപ്ലവം കാർഷിക രംഗത്ത് വമ്പിച്ച മുന്നേറ്റം നടത്തപ്പെടുവാൻ കഴിഞ്ഞു എന്നുള്ളത് വളരെ അഭിമാനകരമായ വസ്തുതയാണ്. ധാന്യങ്ങളുടെ ഉൽപ്പാദനം ഏതാണ്ട് നാലിരട്ടി വർദ്ധിപ്പിക്കുവാൻ കഴിഞ്ഞു. അതുപോലെതന്നെ പഴം, പച്ചക്കറി എന്നിവയുടെ ഉത്പ്പാദനത്തിലും ആറ് ഇരട്ടി വർദ്ധനവ് രേഖപ്പെടുത്തുകയുണ്ടായി. ക്ഷീരവികസന രംഗത്തും മത്സ്യ ഉത്പാദന മേഖലയിലും നിർണ്ണായകമായ മാറ്റങ്ങൾക്ക് നേതൃത്വം നൽകുകയുണ്ടായി. പാലിന്റെ ഉത്പാദനം ആറിരട്ടി വർദ്ധിച്ചു. കഴിഞ്ഞ അര നൂറ്റാണ്ടുകാലത്തെ (1960 മുതൽ 2010 വരെ) കാർഷിക പ്രവർത്തനങ്ങളെ വിലയിരുത്തുമ്പോൾ ഭക്ഷ്യ ഉത്പാദനം 50 ദശലക്ഷം ടണ്ണിൽ നിന്നും 225 ദശലക്ഷം ടൺ ആയി ഉയർത്തുവാൻ കഴിഞ്ഞു. ഇതിന് ആധാരമായ പ്രധാന ഘടകങ്ങൾ

1) അത്യുത്പാദന ശേഷിയുടെ ഇനങ്ങളുടെ ആവിർഭാവവും ഉപയോഗവും.
2) സസ്യപോഷണവും സസ്യമൂലകങ്ങളുടെ സ്വാധീനവും
3) കൂടുതൽ കൃഷിയിടങ്ങളിൽ ജലസേചന സൗകര്യം
4) കീട-രോഗങ്ങളുടെ നിയന്ത്രണവും സസ്യസംരക്ഷണവും
5) ശാസ്ത്രീയ രീതിയിലുള്ള കാർഷിക പരിചരണ മുറകൾ.
6) ഭാഗികമായ യന്ത്രവൽക്കരണം.
7) മെച്ചപ്പെട്ട വിപണന സാദ്ധ്യതകൾ
9) കാർഷിക രംഗത്തെ വിജ്ഞാന വ്യാപനം.
10) ബാങ്കുകളിൽ നിന്നും വായ്പാസൗകര്യം.

ഇതെല്ലാം ഉത്പാദനം വർദ്ധിപ്പിക്കുവാൻ സ്വാധീനിച്ച പ്രധാന ഘടകങ്ങളാണ്. എന്നാൽ ഇപ്പോഴത്തെ കാർഷിക ഉത്പാദനം ജനസംഖ്യ വളർച്ചയുമായി തട്ടിച്ചു നോക്കുമ്പോൾ മുന്നോട്ടു പോകുവാൻ കഴിയുന്നില്ല. നമ്മുടെ രാജ്യത്തിന്റെ ജനസംഖ്യ എ.ഡി. 2025 ആകുമ്പോൾ ഏതാണ്ട് 150 കോടി എത്തിച്ചേരുമെന്ന് കണക്കുകൾ സൂചിപ്പിക്കുന്നു.

എന്നാൽ ഇപ്പോഴത്തെ ഭക്ഷ്യ ഉത്പാദനത്തിന്റെ വാർഷിക വളർച്ചാനിരക്ക് 3.1 ദശലക്ഷം ടൺ മാത്രമാണ്. എന്നാൽ ആവശ്യമായ വാർഷിക വളർച്ചാ നിരക്ക് 5 ദശലക്ഷം ടൺ ആണ്. ആഗോളതലത്തിലും പട്ടിണി അനുഭവിക്കുന്ന ആളുകളുടെ എണ്ണം ഓരോ വർഷം കഴിയുന്തോറും കൂടിക്കൊണ്ടിരിക്കുന്നു. ഒരു വർഷം 4 ദശലക്ഷം പേരാണ് പട്ടിണിയുടെ പിടിയിൽ അകപ്പെടുന്നത്. ഇതിന്റെ അടിസ്ഥാന കാരണം ഭക്ഷ്യസുരക്ഷയിൽ വന്ന വിള്ളലുകളാണ്. വികസിത രാജ്യങ്ങൾ അവരുടെ കൃഷിയിടത്തിന്റെ നല്ലൊരു ഭാഗവും ജൈവ ഇന്ധന വിളകൾ കൃഷി ചെയ്യുന്നതിനുവേണ്ടി ഉപയോഗിച്ചു വരുന്നു. മാത്രമല്ല കാലാവസ്ഥയിൽ വരുന്ന വ്യതിയാനം കാർഷിക ഉത്പാദനത്തെ പ്രതികൂലമായി ബാധിക്കുന്നു. ആഗോള താപനില

ഇപ്പോഴത്തേക്കാൾ ഏതാണ്ട് 3°ര ഉയരുകയാണെങ്കിൽ ഭക്ഷ്യഉത്പാദനം 20 മുതൽ 40 ശതമാനം കുറയുമെന്ന് കണക്കാക്കപ്പെടുന്നു.

കേരളത്തെ സംബന്ധിച്ചിടത്തോളം ഒരു വർഷം നമുക്കു വേണ്ടിവരുന്ന അരിയുടെ ആവശ്യം40 ലക്ഷം ടൺ ആണ്. പക്ഷേ നമ്മുടെ ആഭ്യന്തര ഉത്പാദനം കേവലം 6.5 ലക്ഷം ടൺ മാത്രമാണ്. നമ്മുടെ നെൽവയലുകളുടെ വിസ്തീർണ്ണം ക്രമേണ കുറഞ്ഞുകൊണ്ടിരിക്കുന്നു. രണ്ടര പതിറ്റാണ്ടു മുമ്പ് കേരളത്തിൽ ഏകദേശം 8.5 ലക്ഷം ഹെക്ടർ സ്ഥലത്ത് നെൽകൃഷി ഉണ്ടായിരുന്നു. എന്നാൽ ഇപ്പോഴത്തെ സ്ഥിതി തികച്ചും ശോചനീയമാണ്. മാത്രമല്ല, വയലുകളുടെ വിസ്തീർണ്ണം അടിക്കടി ചുരുങ്ങിക്കൊണ്ടിരിക്കുന്നു. കേരളത്തിൽ നമുക്കു നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന നെൽവയലുകളുടെ വിസ്തീർണ്ണം ഒരു ദിവസം 60 ഹെക്ടർ അല്ലെങ്കിൽ ഒരു വർഷം 21000 ഹെക്ടർ എന്ന തോതിൽ ആണ്. നിലവിൽ നെൽകൃഷി ഏതാണ്ട് 2.6 ലക്ഷം ഹെക്ടർ സ്ഥലത്ത് നടത്തപ്പെടുന്നു. ഇതിന്റെ അടിസ്ഥാന കാരണം നെൽവയലുകൾ മറ്റു ആവശ്യത്തിനായി നികത്തപ്പെടുന്നു. കളിമണ്ണും, മണലും ലഭ്യമാക്കുന്നതിന് നെൽവയലുകൾ വ്യാപകമായ രീതിയിൽ ഉപയോഗിക്കപ്പെടുന്നു. പല പാടശേഖരങ്ങളും കൃഷിക്ക് ഉപയുക്തമായ രീതിയിൽ അല്ല നിലകൊള്ളുന്നത്.

നെൽവയലുകൾ പ്രകൃതിയുടെ നിലനിൽപ്പിനും സന്തുലിതാവസ്ഥയ്ക്കും അത്യന്താപേക്ഷിതമാണ്. അതാതു പ്രദേശത്തെ പ്രകൃതിയുടെ ഈ തണ്ണീർത്തടങ്ങൾ സംരക്ഷിക്കപ്പെടണം. നെൽവയലുകൾ ഭൂഗർഭ ജലത്തിന്റെ പ്രധാന സ്തോതസ്സുകളാണ്. നമുക്ക് ആവശ്യമായ കുടിവെള്ളം ലഭ്യമാകണമെങ്കിൽ മഴയിൽ നിന്നും ലഭിക്കുന്ന വെള്ളം ഭൂഗർഭ ജലത്തിൽ എത്തിച്ചേരണം. ഇതിന് തണ്ണീർത്തടങ്ങൾ ആവശ്യമാണ്.

ഇൻഡ്യയിൽ അഞ്ചു സംസ്ഥാനങ്ങളിൽ മാത്രമേ ഭക്ഷ്യഉത്പാദനം ജനസംഖ്യയുടെ വളർച്ചയെക്കാൾ കൂടുതൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഈ അഞ്ചു സംസ്ഥാനങ്ങലിലെ ജനസംഖ്യ ആകെ ജനസംഖ്യയുടെ മൂന്നിലൊന്ന് മാത്രമേ വരികയുള്ളു. ബാക്കിവരുന്ന മൂന്നിൽ രണ്ടു ഭാഗവും അവരുടെ ഭക്ഷ്യ ആവശ്യങ്ങൾ നിറവേറ്റേണ്ടത് ഈ സംസ്ഥാനങ്ങളെ ആശ്രയിച്ചാണ്. അതുകൊണ്ട് ഭക്ഷ്യധാന്യങ്ങൾക്കുവേണ്ടി കേരളം മറ്റു സംസ്ഥാനങ്ങളെ ആശ്രയിച്ചു മുന്നോട്ടു പോകുവാൻ വരും കാലങ്ങളിൽ രൂക്ഷമായ പ്രതിസന്ധി നേരിടേണ്ടി വരുമെന്നുള്ള കാര്യത്തിൽ യാതൊരു തർക്കവുമില്ല. കേരളം ഇന്ന് ഏറ്റവും വലിയ ഉപഭോക്തൃസംസ്ഥാനമാണ്. ഈ ഉപഭോക്തൃസംസ്ക്കാരം മാറ്റി നമ്മുടെ പഴയ കാർഷിക സംസ്കാരവും പ്രതാപവും വീണ്ടെടുക്കേണ്ടിയിരിക്കുന്നു.

കേരളത്തിന്റെ കാർഷിക വികസനത്തിനു വേണ്ടി ഒട്ടനവധി ഏജൻസികൾ പ്രവർത്തിക്കുന്നുണ്ട്. കർഷകൻ ഇതിന്റെയൊക്കെ സേവനം വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്തണം. സമീപപ്രദേശത്തു പ്രവർത്തിച്ചുവരുന്ന സ്ഥാപനങ്ങളുടെ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

1. കൃഷി ഡിപ്പാർട്ടുമെന്റിന്റെ കീഴിൽ പഞ്ചായത്തു തലത്തിൽ പ്രവർത്തിക്കുന്ന കൃഷിഭവനുകൾ.
2. വിത്തും നടീൽ വസ്തുക്കളും ലഭിക്കുന്ന ഫാമുകൾ.
   എ) സ്റ്റേറ്റ് സീഡ് ഫാം - കടയ്ക്കാട്, പന്തളം, പത്തനംതിട്ട - പച്ചക്കറി വിത്തും നടീൽ വസ്തുക്കളും.
   ബി) ഡിസ്ട്രിക്ട് അഗ്രികൾച്ചറൽ ഫാം തഴക്കര, മാവേലിക്കര, ആലപ്പുഴ - പച്ചക്കറി വിത്ത് നടീൽ വസ്തുക്കൾ.
   സി) സ്റ്റേറ്റ് സീഡ് ഫാം വിയപുരം, ഹരിപ്പാട്, ആലപ്പുഴ - പച്ചക്കറി വിത്തും നെൽവിത്തും.
3. ഢഎജജഗ. പഴം, പച്ചക്കറി എന്നീ വിളകളുടെ വികസനത്തിനും വിപണനത്തിനുംവേണ്ടി മാത്രം നിലകൊള്ളുന്നു - ബ്ലോക്ക് തലത്തിൽ പ്രവർത്തിക്കുന്നു.
4. കേരള അഗ്രോ ഇൻഡസ്ട്രീസ് ലിമിറ്റഡ് പണിയായുധങ്ങളും ഫാം മിഷനറിയും ലഭ്യമാണ്.
   എ) കേരള അഗ്രോ ഇൻഡസ്ട്രീസ് ലിമിറ്റഡ് ഹരിപ്പാട്, ആലപ്പുഴ
   ബി) കേരള അഗ്രോ ഇൻഡസ്ട്രീസ് ലിമിറ്റഡ് കാവുംഭാഗം തിരുവല്ല, പത്തനംതിട്ട.
5. കേരള കാർഷിക സർവ്വകലാശാലയുടെ കീഴിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങൾ
   എ) ഓണാട്ടുകര റീജനൽ അഗ്രികൾച്ചറൽ റിസേർച്ച് സ്റ്റേഷൻ കായംകുളം, ആലപ്പുഴ
   ബി) റൈസ് റിസേർച്ച് സ്റ്റേഷൻ മാങ്കൊമ്പ്, ആലപ്പുഴ
   സി) അഗ്രികൾച്ചറൽ റിസേർച്ച് സ്റ്റേഷൻ കല്ലുങ്കൽ, തിരുവല്ല, പത്തനംതിട്ട
   ഡി) ഓൺ ഫാം റിസേർച്ച് സ്റ്റേഷൻ, കല്ലുങ്കൽ, തിരുവല്ല, പത്തനംതിട്ട
   കാർഷിക യൂണിവേഴ്സിറ്റിയുടെ കീഴിൽ പ്രവർത്തിക്കുന്ന എല്ലാ സ്ഥാപനങ്ങളിൽ നിന്നും വിത്ത്, നടീൽ വസ്തുക്കൾ, സാങ്കേതിക ഉപദേശം ലഭ്യമാണ്.





# അനുസരണം
## അനുഗ്രഹത്തിന്റെ ആദ്യപടി

ഫാ. പി.വി. ജോൺ

"യിസഹാക്ക് യാക്കോബിനെ അനുഗ്രഹിച്ചു.....
മഹലന്നിനെ വിവാഹം കഴിച്ചു." (ഉല്പ: 28:6–9 )

**മാതാപിതാക്കളെയും മുതിർന്നവരെയും ഗുരുക്കന്മാരെയും ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്യുമ്പോൾ അനുഗ്രഹത്തിന്റെ വാതിൽ തുറന്നു കിട്ടുന്നു**

യിസഹാക്കിന്റെ ഇരട്ടപുത്രന്മാരായ ഏശാവിനെയും യാക്കോബിനെയും താരതമ്യം ചെയ്യുവാൻ ഉപകരിക്കുന്ന വാക്യങ്ങളാണ് ഉദ്ധരിച്ചിരിക്കുന്നത്. ഉല്പ. 25,26,27 അദ്ധ്യായങ്ങൾ പരിശോധിക്കുമ്പോൾ ഇവരെക്കുറിച്ചുള്ള ചില പ്രധാന കാര്യങ്ങൾ നമുക്ക് ഗ്രഹിക്കാൻ കഴിയും. അവർ ഇരട്ടകളായിരുന്നുവെങ്കിലും ഏശാവായിരുന്നു മൂത്തപുത്രൻ. യാക്കോബ് അമ്മയുടെ ഗർഭപാത്രത്തിൽ നിന്നു പുറത്തുവരുമ്പോൾ തനിക്കു മുൻപനായ ഏശാവിന്റെ കുതികാൽ പിടിച്ചിരുന്നു. (ഉല്പ.25:26) ഏശാവ് വേട്ടയിൽ സമർത്ഥനും യാക്കോബ് സാധുശീലനും കൂടാരവാസിയും ആയിരുന്നു. (ഉല്പത്തി 25:27) എങ്കിലും പിന്നീടുള്ള ചില സംഭവങ്ങൾ യാക്കോബ് കൗശലക്കാരനായിരുന്നുവെന്ന തോന്നൽ ഉളവാക്കുന്നു. വേട്ടയിറച്ചി ഇസഹാക്കിന് ഇഷ്ടമായിരുന്നതിനാൽ യാക്കോബ് ഏശാവിനെ അധികം സ്നേഹിച്ചു. എന്നാൽ അമ്മ റാഹേലിനാകട്ടെ യാക്കോബിനോടായിരുന്നു ഏറെ ഇഷ്ടം. വിശന്നു വലഞ്ഞുവന്ന ഏശാവിന് പായസം നൽകി ജ്യേഷ്ഠാവകാശം വിലക്കുവാങ്ങിയ സംഭവം 27–ാം അദ്ധ്യായത്തിൽ നാം വായിക്കുന്നു. ഈ രണ്ടു സംഭവങ്ങളും വിലയിരുത്തുമ്പോൾ ഇവരെക്കുറിച്ച് മുകളിൽ പറഞ്ഞിരിക്കുന്നതിൽ നിന്ന് വ്യത്യസ്തമായി ഏശാവ് സാധുശീലനും യാക്കോബ് കൗശലക്കാരനും ആണെന്ന സംശയം നമ്മിൽ പ്രബലപ്പെടുന്നു. യാക്കോബിന്റെ പേരിന് 'വഴി നടക്കുന്നവന് ഇടർച്ചയുണ്ടാക്കുന്നവൻ' അല്ലെങ്കിൽ 'ഓടിപ്പോകുന്നവന്റെ

കുതികാൽ പിടിക്കുന്നവൻ' എന്നാണത്ര അർത്ഥം.

യാക്കോബിന്റെ ജീവിതത്തിൽ നന്മയും തിന്മയും ഇടകലർന്നു കിടക്കുന്നു. ആദ്യകാലങ്ങളിൽ തിന്മപ്രവർത്തികളായിരുന്നു അധികമെങ്കിലും പല ജീവിതാനുഭവങ്ങളും നന്മയുള്ള ഒരു ജീവിതത്തിലേക്ക് യാക്കോബിനെ കൊണ്ടെത്തിക്കുന്നതായി കാണാം. ഒരാളുടെ വ്യക്തിത്വം വെളിവാകുന്നത് അയാൾ നേരിടുന്ന പ്രതിസന്ധികളോട് എങ്ങനെ പ്രതികരിക്കുന്നുവെന്നതിലൂടെയാണ്. പായസത്തിനുവേണ്ടി ജ്യേഷ്ഠാവകാശം നഷ്ടപ്പെടുത്തിയ ഏശാവിനെക്കുറിച്ച് വി. വേദപുസ്തകം സാക്ഷിക്കുന്നത്: "ഏശാവ് ജ്യേഷ്ഠാവകാശത്തെ അലക്ഷ്യമാക്കിക്കളഞ്ഞു" (ഉല്പ. 25:34) എന്നാണ്. ലക്ഷ്യമില്ലാത്ത ജീവിതശൈലിയിലൂടെ ജ്യേഷ്ഠാവകാശം നഷ്ടമാക്കിയ ഏശാവിന്റെ ജീവിതത്തിലെ അവസാനത്തെ അത്താണി അപ്പന്റെ അനുഗ്രഹമായിരുന്നു. അത് കരഗതമായി എന്ന് കരുതിയിരുന്നപ്പോൾ കപ്പിനും ചുണ്ടിനുമിടയിൽ വച്ച്, അനുജനും അമ്മയും ചേർന്ന് അതും തട്ടിയെടുത്തു. അപ്രതീക്ഷിത നിമിഷത്തിൽ ഒരു അശനിപാതമെന്നപോലെ വന്നുഭവിച്ച അനിഷ്ടകരമായ അനുഭവത്തിൽ ഏശാവിനുണ്ടായ പ്രതികരണമാണ് ഉല്പ. 28:6-9 ൽ നാം വായിക്കുന്നത്. അപ്പനേയും ജ്യേഷ്ഠനേയും കബളിപ്പിച്ച് അനുഗ്രഹം നേടിയെടുത്തെങ്കിലും അത് യാക്കോബിനെയും ഒരു പ്രതിസന്ധിയിൽ കൊണ്ടെത്തിച്ചു. തന്നെ വകവരുത്തുവാൻ തത്രപ്പെടുന്ന വൈരാഗ്യബുദ്ധിയായി മാറിയ ജ്യേഷ്ഠനോടൊപ്പമുള്ള താമസം ശുഭകരമല്ലായെന്ന് യാക്കോബ് തിരിച്ചറിയുന്നു. അവിടെ യാക്കോബ് അമ്മയുടെയും അപ്പന്റെയും ഉപദേശം സ്വീകരിക്കുന്നു. കനാന്യസ്ത്രീകളിൽ നിന്ന് ഭാര്യയെ എടുക്കരുതെന്നും അമ്മാച്ചനായ ലാബാന്റെ പുത്രിമാരിൽ നിന്ന് ഒരു ഭാര്യയെ കണ്ടെത്തണമെന്നും ജ്യേഷ്ഠന്റെ വിരോധം ശമിക്കുവോളം പദ്ദാൻ-ആരാമിൽ പാർക്കണമെന്നുള്ള അപ്പന്റെ വാക്കുകൾ അനുസരിച്ച് യാക്കോബ് അപ്പന്റെ ഭവനത്തിൽ നിന്ന് പോകുന്നു. യാക്കോബിന്റെ ജീവിതത്തെ നന്മയുടെയും അനുഗ്രഹത്തിന്റെയും പാതയിലേക്ക് തിരിച്ചുവിടുന്ന പ്രഥമപടി ഈ അനുസരണ സ്വഭാവമാണ്. എന്നാൽ യാക്കോബിനെക്കുറിച്ചുള്ള ഈ വാർത്ത ഏശാവിന്റെ വൈരാഗ്യബുദ്ധി വർദ്ധിപ്പിച്ചു. തന്റെ ജീവിതത്തെ ആകെ പിടിച്ചുലച്ചതായി തോന്നിയ ഈ ജീവിതാനുഭവത്തിൽ ഇനി എന്താണ് കരണീയം എന്ന് അപ്പനോട് ആലോചിക്കുവാനോ അപ്പന്റെ പക്വമായ ഉപദേശം സ്വീകരിക്കുവാനോ ഏശാവ് തയ്യാറാകുന്നില്ല. മറിച്ച് അനുജനേക്കാൾ അധികം തന്നെ സ്നേഹിച്ചിരുന്ന അപ്പനിൽ പ്രകടമായ മാറ്റം ദുഃഖത്തേക്കാൾ അധികം തെറ്റിദ്ധാരണയും പ്രതിഷേധവും പ്രതികാരവുമാണ് ഏശാവിൽ ഉളവാക്കിയത്. ഈ പ്രതിസന്ധിയിൽ ഏശാവിലുണ്ടായ പ്രതികരണമാണ് ഉല്പ. 28:9 ൽ നാം ഇങ്ങനെ വായിക്കുന്നു. 'കനാന്യസ്ത്രീകൾ തന്റെ അപ്പനായ യിസഹാക്കിന് ഇഷ്ടമുള്ളവരല്ല എന്നു കണ്ട് ഏശാവ് യിശ്മായേലിന്റെ അടുക്കൽ ചെന്ന്, തനിക്കുള്ള ഭാര്യമാരെ കൂടാതെ അബ്രഹാമിന്റെ മകളായ യിശ്മായേലിന്റെ മകളും നെബായോന്നിന്റെ സഹോദരിയുമായ മഹലന്നിനെ വിവാഹം കഴിച്ചു.

ജീവിതത്തിൽ വന്നു ഭവിച്ച പ്രതിസന്ധിയിൽ ഇവർ സ്വീകരിച്ച മാർഗ്ഗങ്ങൾ ഇവരുടെ വ്യക്തിത്വങ്ങൾ എങ്ങനെയുള്ളതാണെന്ന് വ്യക്തമാക്കുന്നു. തന്നെ ഇഷ്ടപ്പെടുന്നവരെ തന്റെ ബുദ്ധിശൂന്യമായ പ്രവർത്തികൊണ്ട് വേദനിപ്പിക്കുന്ന സ്വഭാവം ഏശാവിൽ ഒളിഞ്ഞുകിടന്നത് ഇവിടെ പ്രകാശിതമാകുന്നു. ഈ സ്വഭാവം ഒളിമങ്ങിക്കിടക്കുന്നത് ഉല്പ. 26:34,35 വാകൃങ്ങളിൽ കാണാം. 'ഏശാവിന് നാല്പതു വയസ്സുള്ളപ്പോൾ അവൻ ഹിത്യനായ ബേരിയുടെ മകൾ യഹൂദത്തിനെയും ഹിത്യനായ ഏലോന്റെ മകൾ ബാസമത്തിനെയും ഭാര്യമാരായി പരിഗ്രഹിച്ചു. ഇവർ യിസഹാക്കിനും റിബെക്കായ്ക്കും മനോവ്യസനകാരണമായിത്തീർന്നു." ഇവരുടെ വ്യക്തിത്വത്തെ വിശകലനം ചെയ്യാൻ ശ്രമിക്കുമ്പോൾ ഓർമ്മയിൽ എത്തിച്ചേരുന്നത് നമ്മുടെ കർത്താവിന്റെ ഉപമകളിലെ രണ്ടു സഹോദരന്മാരെയാണ്. വി. ലൂക്കോസിന്റെ സുവിശേഷം 16-ാം അദ്ധ്യായം 11 മുതൽ 32 വരെയുള്ള ഭാഗങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന മുടിയനായ പുത്രന്റെ ഉപമയിലെ ജ്യേഷ്ഠാനുജന്മാരും, വി. മത്തായിയുടെ സുവിശേഷം 21-ാം അദ്ധ്യായം 28 മുതൽ 32 വരെയുള്ള വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന രണ്ടു പുത്രന്മാരുടെ ഉപമയിലെ സഹോദരങ്ങളുമാണ്. ഏശാവ് മുടിയനായ പുത്രന്റെ ഉപമയിലെ ജ്യേഷ്ഠന്റെയും രണ്ടു പുത്രന്മാരുടെ ഉപമയിലെ പോകാമെന്ന് പറഞ്ഞിട്ടും പോകാതിരുന്ന പുത്രന്റെയും സ്ഥാനത്തു നിൽക്കുന്നു. ഈ മൂന്നുപേരും ; അപ്പനെ പ്രീതിപ്പെടുത്തി സ്വന്തകാര്യം സാധിച്ചെടുക്കുക എന്നതിലുപരി ആഴമായ സ്നേഹവും ആത്മാർത്ഥതയും അനുസരണവും പ്രതിബദ്ധ

തയും ഇല്ലാത്തവരാണെന്ന് കാണാം. തങ്ങളുടെ ഇംഗിതമനുസരിച്ച് ജീവിക്കുവാനല്ലാതെ മാതാപിതാക്കളുടെ ഇഷ്ടവും അഭിപ്രായവും മാനിക്കുവാനോ അംഗീകരിക്കുവാനോ ഇവർ തയ്യാറാകുന്നില്ല. ഈ തീരുമാനം അവരുടെ ജീവിതത്തെ അപചയത്തിലേക്ക് നയിക്കുന്നു. എന്നാൽ രണ്ടാമത്തെ പുത്രന്മാർ തങ്ങളുടെ തെറ്റുകൾ തിരിച്ചറിയുകയും ആ തെറ്റുകൾ തിരുത്തി അപ്പനെ അനുസരിച്ച് അപ്പന്റെ ഇഷ്ടമനുസരിച്ച് ജീവിക്കുവാൻ തയ്യാറാകുകയും ചെയ്യുന്നു. അനുസരണശീലം അവരുടെ മുൻപിൽ അനുഗ്രഹത്തിന്റെ കവാടങ്ങൾ തുറന്നു കൊടുക്കുമ്പോൾ, അനുസരണത്തിൽ നിന്ന് അകന്നുപോയവർ അനുഗ്രഹത്തിന്റെ വാതിൽ സ്വയം കൊട്ടിയടക്കുകയും ചെയ്യുന്നു.

എന്റെ ജീവിതം എന്റേതു മാത്രമാണെന്നും, അത് എങ്ങനെയായിരിക്കണമെന്ന് തീരുമാനിക്കുന്നത് താൻ മാത്രമാണെന്നും, അതിൽ മാതാപിതാക്കളുടെ ആഗ്രഹത്തിനും അഭിപ്രായത്തിനും സ്ഥാനം കല്പിക്കേണ്ടതില്ലെന്നും ചിന്തിക്കുകയും വിശ്വസിക്കുയും ചെയ്യുന്ന ഏശാവിന്റെ പിൻതലമുറക്കാർ ആധുനിക കാലത്ത് വർദ്ധിച്ചുവരുന്നു. കൂട്ടുകുടുംബത്തിൽ നിന്നും മാറി അണുകുടുംബത്തിലേക്കും ന്യൂക്ലിയർ ഫാമിലിയിലേക്കും വളരുകയോ തളരുകയോ ചെയ്ത, ആധുനിക വൽക്കരണത്തിന്റെ പരിണിതഫലമാണിതെന്നും പറഞ്ഞു സമാശ്വസിക്കുവാൻ കഴിയുകയില്ല. മക്കൾ ഒന്നോ രണ്ടോ ആയി ചുരുങ്ങുകയും, അവരെ സ്വന്തം കാര്യം മാത്രം നോക്കുന്നവരായി വളർത്തുകയും ചെയ്തതിനാൽ പങ്കിടുവാനും കരുതുവാനുമുള്ള മനസ്സു നഷ്ടപ്പെടുകയും ചെയ്യുന്നുവെന്നത് അതിന് ഒരു കാരണം മാത്രമാകാം. ഇവിടെ മാതാപിതാക്കളുടെ സ്നേഹവാത്സല്യവും കരുതലും തിരിച്ചറിയാനുള്ള മനസ്സ് ആധുനിക തലമുറയ്ക്ക് നഷ്ടപ്പെടുന്നുവോ എന്നു സംശയിക്കണം. തങ്ങളെ ഉപദേശിക്കുകയും ശകാരിക്കുകയും ശാസിക്കുകയും ശിക്ഷിക്കുകയും തങ്ങളുടെ ആഗ്രഹങ്ങളെ മുഴുവൻ അതേപടി സാധിച്ചു തരാതിരിക്കുകയും ചെയ്യുമ്പോൾ മാതാപിതാക്കളുടെ സ്നേഹത്തിൽ മക്കൾ സംശയാലുക്കളാകുന്നു. ഇവിടെ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നുവെന്ന് ധരിച്ച് ചിലർ വീടുവിട്ടു പോകുന്നു; ചിലർ മാതാപിതാക്കളോട് വൈരാഗ്യബുദ്ധിയോടെ പെരുമാറുന്നു. ഏശാവിനും അപ്പന്റെ അതിരുകളില്ലാത്ത സ്നേഹത്തെ തിരിച്ചറിയുവാൻ കഴിയുന്നില്ല. തനിക്കു വിരോധിയായി തീർന്ന അനുജനോട് കാണിക്കുന്ന സ്നേഹം സ്വാർത്ഥപരമായിരുന്നുവെന്ന് അത് തെളിയിക്കുന്നു. അവൻ അപ്പനെ വിട്ട് അപ്പന് അനിഷ്ടകരമായ ഒരു ജീവിതത്തിലേക്ക് സ്വയം മാറിപ്പോകുന്നു. എന്റെ ജീവിതം എന്റേതു മാത്രം. അവിടെ ആരുടെയും ഉപദേശവും അഭിപ്രായവും എനിക്കാവശ്യമില്ല. എന്തു വേണമെന്ന് എനിക്കറിയാം ഞാൻ അതു ചെയ്യും. അതാണ് ഏശാവിന്റെ ജീവിതഭാഷ്യം.

ഈ അടുത്ത സമയത്ത് ഒരു ടി.വി. ചാനൽ സംഘടിപ്പിച്ച ചർച്ചയിൽ ഒരു കോളേജ് വിദ്യാർത്ഥിനി മുതിർന്ന തലമുറയെക്കുറിച്ച് പ്രകടിപ്പിച്ച അഭിപ്രായം ആധുനിക തലമുറയുടെ മനോഭാവത്തെ വ്യക്തമാക്കുന്നതാണ്. "യൗവ്വനം നഷ്ടപ്പെട്ടിട്ടില്ലായെന്നു ധരിച്ചവരായ ചില കടൽക്കിഴവന്മാർ ഞങ്ങളുടെ മുകളിൽ ഇരുന്ന് നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യുന്നത് ഞങ്ങൾക്ക് അംഗീകരിക്കുവാൻ കഴിയുന്നില്ല." ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യകളെല്ലാം വശമാക്കിയിട്ടുള്ള യുവതലമുറക്ക് ഇതൊന്നും അറിയാത്ത മുതിർന്ന തലമുറ വഴിമാറിക്കൊടുക്കണമെന്നതാണ് ഇന്നത്തെ പ്രബലമായ ചിന്താഗതി. ഒരു പരിധിവരെ അംഗീകരിക്കാമെങ്കിലും മുതിർന്ന തലമുറയോടുള്ള യുവതലമുറയുടെ ഈ മനോഭാവം ആശങ്കയുളവാക്കുന്നതാണ്. ഇന്റർനെറ്റും, ചാറ്റിംഗും, ബ്രൗസിംഗും, ഫേസ്ബുക്കും, ഓർക്കൂട്ടും തുടങ്ങി മൊബൈൽ ഫോണിന്റെ വിശാലമായ സൗകര്യങ്ങളുമാണ് ജീവിതത്തെ സംപുഷ്ടമാക്കുന്നതെന്ന് ഇന്നത്തെ തലമുറ ധരിച്ചുവശായിരിക്കുന്നു. അതിൽ ജീവിത സാഫല്യം കണ്ടെത്താൻ ശ്രമിച്ച്, അറിയാതെ അത് അടിച്ചേല്പിക്കുന്ന പരുക്കുകളിൽ ജീവിതം കൈയ്യിൽ നിന്ന് വഴുതിവീണ് ഉടഞ്ഞു തകരുമ്പോഴാണ് ഇതുകൊണ്ടുമാത്രം ജീവിതം സുഖകരവും പൂർണ്ണവുമാകുകയില്ലായെന്ന് തിരിച്ചറിയുന്നത്. അനുഭവങ്ങളാണ് ഗുരു. ജീവിതാനുഭവങ്ങളിൽ നിന്ന് പഠിച്ച സാരവത്തായ അറിവുകൾ സമ്പത്തായിട്ടുള്ള മുതിർന്നവരുടെ അഭിപ്രായങ്ങളെയും നിയന്ത്രണങ്ങളെയും അവഗണിക്കുന്നതുമൂലം വന്നുചേരുന്ന ദുരന്താനുഭവങ്ങളാണ് ഇന്നത്തെ തലമുറ ശാപം.

പ്രേമിച്ചു വിവാഹം കഴിച്ചവരും, പ്രേമ വിവാഹത്തെ പ്രോത്സാഹിപ്പിച്ചവരും, പ്രേമവിവാഹത്തെ പ്രോത്സാഹിപ്പിക്കുന്നവരും ഏശാവിന്റെ പക്ഷക്കാരാണെന്നതാണ് സത്യം. ഒരു റ്റി.വി. പരിപാടിയിൽ സംബന്ധിച്ച പ്രശസ്തനായ ഒരു സിനിമാസംവി

ധായകൻ പ്രേമ വിവാഹത്തെ സാധൂകരിച്ചു കൊണ്ട് ഇപ്രകാരം പറയുകയുണ്ടായി. "എന്റെ ജീവിതം എന്റേതു മാത്രമാണ്, അത് മാതാപിതാക്കന്മാരുടെ ആഗ്രഹത്തിനും ഇഷ്ടത്തിനും ബലിയർപ്പിക്കാനുള്ളതല്ല." മാതാപിതാക്കന്മാരും ഈ ചിന്താഗതിക്കാരായി മാറിക്കഴിഞ്ഞാൽ കുടുംബത്തിന്റെയും സമൂഹത്തിന്റെയും അവസ്ഥ എന്തായിരിക്കും? തങ്ങൾക്ക് മക്കൾ ആവശ്യമില്ലായെന്ന തീരുമാനത്തിൽ ഉറച്ചു നിൽക്കുന്ന ദമ്പതികളുടെ സംഖ്യ ഇന്ന് വിരളമല്ല. എന്റെ ജീവിതം മക്കൾക്കു വേണ്ടി ബലിയർപ്പിക്കുവാനുള്ളതല്ലായെന്ന് മാതാപിതാക്കൾ ചിന്തിച്ചു തുടങ്ങിയാൽ ഗതിയെന്താകും! സ്വന്തം ഇഷ്ടാനിഷ്ടങ്ങൾക്ക് അനുസരണമായി ജീവിക്കുവാൻ ഓരോരുത്തരും തീരുമാനിച്ചുകഴിഞ്ഞാൽ ബന്ധങ്ങൾക്ക് പിന്നെയെന്തു വില? ബന്ധങ്ങൾ സ്ഥിരമാകണമെങ്കിൽ അന്യർക്കുവേണ്ടി സ്വന്തം ഇഷ്ടാനിഷ്ടങ്ങൾ പരിത്യജിക്കാൻ കഴിയണം. പതിനെട്ടോ ഇരുപതോ വർഷക്കാലം കഷ്ടപ്പെട്ടും ത്യാഗമനുഷ്ഠിച്ചും വാത്സല്യത്തോടും വളർത്തി വലുതാക്കി സ്വന്തം കാലിൽ നിൽക്കാൻ പ്രാപ്തമാക്കിയ മാതാപിതാക്കളെ ഇന്നലെ കണ്ട് ഇഷ്ടപ്പെട്ട ഒരാൾക്കുവേണ്ടി ഉപേക്ഷിക്കുന്ന മകനോ മകളോ ബന്ധങ്ങളുടെ വിലയറിയാത്ത ഏശാവിന്റെ പക്ഷക്കാരാണെന്നതിൽ സംശയമില്ല. വിവാഹത്തിനു മുമ്പ് പരസ്പരം അറിഞ്ഞെങ്കിൽ മാത്രമേ കുടുംബജീവിതം ഭദ്രമാകുകയുള്ളുവെന്നാണ് ചിലരുടെ വാദം. എന്നാൽ ചില സന്ദർശനങ്ങൾകൊണ്ടോ ചില കൂടിക്കാഴ്ചകൾകൊണ്ടോ ആർക്കും ആരെയും പൂർണ്ണമായി മനസ്സിലാക്കുവാൻ കഴിയുകയില്ല. It is a tragic fact that it is so often strangers who see us at our best, and those who have live with us who see us at our worst. പരസ്പരം അറിഞ്ഞതിൽ നിന്നും ഭിന്നമായ ഒരാളാണ് തന്റെ പങ്കാളിയെന്ന് വിവാഹശേഷം തിരിച്ചറിയുമ്പോൾ ആ ബന്ധം സ്വാഭാവികമായി തകരുന്നു. താൻ കരുതിയതിൽ നിന്നും വ്യത്യസ്തമായ ഒരു പെരുമാറ്റം പങ്കാളിയിൽ നിന്നുണ്ടാകുമ്പോൾ താൻ വഞ്ചിക്കപ്പെട്ടുപോയി എന്ന് ധരിച്ചുവശാകുന്നു. അവിടെ അകൽച്ച ഉണ്ടാകുന്നു. ജീവിതം ഒരു Adjustment ആണ് എന്ന് സാധാരണ പറയാറുണ്ട്. ഇവിടെ adjustment നുള്ള മനസ്സ് നഷ്ടമാകുന്നു. പ്രേമവിവാഹം അധികവും തകർന്നുപോകുന്നതിനുള്ള പ്രധാന കാരണവും ഇതുതന്നെയാണ്. മറ്റു വിവാഹങ്ങളും തകരുന്നില്ലേയെന്ന ചോദ്യം പ്രസക്തമാണ്. എന്നാൽ ആ തകർച്ചയ്ക്ക് മറ്റുചില കാരണങ്ങൾ ഉണ്ടാകും. സ്വയം തെരഞ്ഞെടുത്ത വിവാഹബന്ധം തകരുമ്പോൾ സ്വയം ശപിച്ച് ജീവിതം നരകതുല്യമാക്കുന്നു ചിലർ. ജാതിയും മതവും ഒന്നും ആവശ്യമില്ലായെന്നു വാദിക്കുമെങ്കിലും, സാമൂഹിക ജീവിതത്തിൽ അതിനുള്ള സ്വാധീനം നിഷേധിക്കാൻ കഴിയുകയില്ല. ജാതിമത ചിന്തകൾക്ക് അതീതമായി ഒന്നായി തീർന്നവർപോലും കാലാന്തരത്തിൽ അതിന്റെ ഊരാക്കുടുക്കിൽപ്പെട്ടു വലയുന്നുണ്ട്. ജനിച്ച നാൾ മുതൽ ശീലിച്ചു വന്ന വിശ്വാസാചാരങ്ങളുടെ വേരുകൾ മനസ്സിൽ നിന്ന് പാടെ പിഴുതെറിയുവാൻ അസാദ്ധ്യവുമാണ്. സാമൂഹ്യജീവിയായ മനുഷ്യന്റെ ജീവിതം സന്തോഷപ്രദവും സമാധാനപൂർണ്ണവുമാകണമെങ്കിൽ സമൂഹം അംഗീകരിച്ചിരിക്കുന്ന ഏവംവിധ കാര്യങ്ങൾ പാലിച്ചെങ്കിൽ മാത്രമേ കഴിയുകയുള്ളൂ. ഈ തെരഞ്ഞെടുപ്പിൽ പക്വമതികളായ മാതാപിതാക്കളുടെ അഭിപ്രായങ്ങൾ വിലമതിക്കേണ്ടവയാണ്. 'കനാന്യസ്ത്രീകളിൽ നിന്ന് ഭാര്യമാരെ എടുക്കരുത്' എന്ന യാക്കോബിന്റെ ഉപദേശം ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. മാതാപിതാക്കളുടെ വാത്സല്യത്തെ തിരിച്ചറിയാതെയും അവരുടെ ആഗ്രഹങ്ങളെ മാനിക്കാതെയും സ്വന്ത ഇഷ്ടപ്രകാരം തെരഞ്ഞെടുക്കുന്ന ജീവിതത്തിൽ, അവരുടെ വേദന ഒരു തീരാശാപമായി പിൻതുടരുമെന്നതിൽ പക്ഷാന്തരമില്ല. ഏശാവിന്റെ ജീവിതം നമുക്കു നൽകുന്ന മറ്റൊരു സാധനപാഠമാണത്.

യാക്കോബിന്റെ ജീവിതത്തിൽ കുറവുകൾ പലതും കണ്ടെത്താൻ കഴിയുമെങ്കിലും അതിൽ നിന്നെല്ലാം മാറി. അനുഗ്രഹീതമായ ഒരു ജീവിതത്തിന്റെ ഉടമയും ഗോത്രപിതാക്കന്മാരുടെ പിതാവും, ദൈവത്തിന്റെ രക്ഷാപദ്ധതിയിലെ അറ്റുപോകാത്ത കണ്ണിയുമായി പരിണമിക്കുവാൻ യാക്കോബിനെ യോഗ്യനാക്കിത്തീർത്തത് അപ്പനെയും അമ്മയെയും അനുസരിക്കുവാൻ തയ്യാറായത് കൊണ്ടുമാത്രമാണ്. യഹോവയായ ദൈവം മോശെ മുഖാന്തിരം നൽകിയ പത്തുകല്പനയും ഇതു തന്നെ വ്യക്തമാക്കുന്നു. പുറ: 20:12 ""നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്ത് നിനക്ക് ദീർഘായുസ്സുണ്ടാകുവാൻ നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക." വി. വിവാഹകൂദാശ

ശേഷം 20-ാം പേജിൽ...

*"മാർത്തോമ്മാ ! നിന്നെ പ്രസവിച്ചോൾ ധന്യ*
*ഏദനിൽ നട്ട മനോഹരമാം - തരുവല്ലോ നീ*
*ദീനന്മാർക്കുതകും - ഫലമേകുന്നോരീ*
*തരുവിൻ വേരുകളീധരയിൽ - തല സ്വർഗ്ഗത്തിൽ"*
*(ശ്ഹീമാനമസ്ക്കാരം - വ്യാഴം രാത്രി നാലാം കൗമാ)*

**ഏദൻതോട്ടം എന്നത് ദൈവീക സംസർഗ്ഗത്തിന്റെ പ്രതീകമായിത്തീരുന്നു. ആ സംസർഗ്ഗത്തിന്റെ പൂർണ്ണതയിൽ ജീവിച്ച ഒരു പൈതൃക മാണ് പരിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിത വേലയിൽ വിളങ്ങി ശോഭിച്ചത്.**

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മയെ വളരെ മനോഹരമായി ധ്യാനചിന്തകളിൽ സഭാ പിതാക്കന്മാർ ധ്യാനിക്കുന്നു. പുഷ്പാലംകൃതമായ മേടമാസത്തോട് അത് തുല്യമാകുന്നുവെന്നും മേടമാസം മനോഹര പുഷ്പങ്ങളാൽ ഭൂമിയെ ആനന്ദിപ്പിക്കുന്ന പ്രകാരം മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ ഞങ്ങളെ എല്ലാവരെയും സന്തോഷിപ്പിക്കുന്നു എന്ന് സാക്ഷ്യപ്പെടുത്തുന്നു. തുടർന്ന് തോമ്മാ ശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നു.

പ്രപഞ്ചത്തിലെ പ്രതിഭാസങ്ങളെ ആരാധനയുമായി ബന്ധപ്പെടുത്തി പൗരാണിക മതങ്ങൾ കീർത്തനങ്ങളും പ്രാർത്ഥനാ മന്ത്രങ്ങളും രൂപപ്പെടുത്തിയിട്ടുണ്ട്. സ്വർണ്ണവും രത്നവും വിലയുള്ളതായി തീരുന്നത് അത് പ്രകാശിക്കുന്നതിനാലാണ്. പ്രകാശം മനുഷ്യനെ ആകർഷിക്കുന്നു. ആരുടെയും സഹായം കൂടാതെ നിലകൊള്ളുന്ന സൂര്യൻ ഏവരുടേയും ആശ്രയം ആണ്. അതിനാൽ പ്രകാശ സൂര്യനെ ദൈവത്തിന്റെ പ്രതീകമായി പൗരാണിക മതങ്ങൾ അംഗീകരിക്കുന്നു. വിശുദ്ധിയോടെ ജീവിതം നയിച്ച സഭാ പിതാക്കന്മാരുടെ ചിത്രങ്ങളിൽ ശിരസ്സിനു ചുറ്റും പ്രകാശവലയങ്ങൾ കാണപ്പെടുന്നു. ഹൈന്ദവ മതത്തിന്റെയും ബുദ്ധമതത്തിന്റെയും പ്രതിമകളിൽ ശിരസ്സിനു ചുറ്റും പ്രകാശം കൂട്ടിച്ചേർത്തിരിക്കുന്നു.

ആരാധനാ സ്ഥലങ്ങളോടു ചേർന്ന് പുഷ്പങ്ങൾ സമർപ്പിക്കുന്ന രീതി നമുക്ക് സുപരിചിതമാണ്. ലോലമായ (delicate) പൂക്കൾ മനു

# ഏദനിൽ നട്ട വൃക്ഷം

ഫാ. സഖറിയാ പനയ്ക്കാമറ്റം

ഷ്യഹൃദയത്തിന്റെ സുതാര്യതയെ സൂചിപ്പിക്കുന്നുവെങ്കിൽ അതിന്റെ സൗരഭ്യവും മനോഹാരിതയും ഈശ്വരവിശ്വാസിയോടു ചേർന്നുള്ള സ്വഭാവ ശ്രേഷ്ഠതയേയും പ്രതിനിധീകരിക്കുകയാണ്. സുതാര്യതയോടുകൂടി സമർപ്പിക്കപ്പെടുന്ന കാഴ്ചകളും നേർച്ചകളും ദൈവസന്നിധിയിൽ അംഗീകരിക്കപ്പെട്ടവയായിത്തീരുന്നു.

"അല്ലയോ മാർത്തോമ്മാ ശ്ലീഹാ നിന്നെ പ്രസവിച്ച മാതാവിന് ഭാഗ്യം. നീ ഏദനിൽ നട്ടിരിക്കുന്ന മനോഹര വൃക്ഷമാകുന്നു. അതിന്റെ വേര് ഭൂമിയിലും ശിരസ്സ് സ്വർഗ്ഗത്തിലുമാകുന്നു. അതിന്റെ ഫലങ്ങൾ മനോവേദനയിൽ ഇരിക്കുന്നവർക്ക് സഹായം നൽകുകയും ചെയ്യുന്നു.'' എന്ന് വ്യാഴാഴ്ച രാത്രി പ്രാർത്ഥനയുടെ നാലാം കൗമായിൽ ചേർത്തിരിക്കുന്നു.

യുവജനപ്രസ്ഥാനത്തിന്റെ കഴിഞ്ഞ അന്തർദേശീയ സമ്മേളനത്തിൽ മുഖ്യചിന്താവിഷയം "മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും" എന്നുള്ളതായിരുന്നല്ലോ. (മെയ് 2012) പിതാക്കന്മാരുടെ ധ്യാനചിന്തകളിൽ പ്രസ്തുത വിഷയം എത്രയോ നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ നിലകൊണ്ടിരുന്നതായിരുന്നുവെന്ന് പ്രസ്തുത പ്രാർത്ഥനാഭാഗങ്ങൾ നമ്മെ ഓർമ്മപ്പെടുത്തുകയാണ്. സമ്പന്നനായ ഗോണ്ടഫോറസ് ചക്രവർത്തിയുടെ ധനം - മാർത്തോമ്മാ പൈതൃകത്തോട് ബന്ധപ്പെട്ടപ്പോൾ ദാരിദ്ര്യ ദുഃഖം അനുഭവിക്കുന്നവരുടെ ആശ്വാസമായി പരിണമിക്കുക മാത്രമല്ല അനശ്വരഭവനം ചക്രവർത്തിക്കുവേണ്ടി പണിയുവാൻ തോമ്മാശ്ലീഹായ്ക്ക് സാദ്ധ്യമായിത്തീരുകയും ചെയ്തു.

**ജന്മസാഫല്യം നേടുന്ന വൃക്ഷങ്ങൾ**

ഒരു വൃക്ഷം അതിന്റെ ജന്മസാഫല്യം നേടുന്നത് അതിന്റെ ഫലങ്ങൾ ഔദാര്യമായി ആവശ്യക്കാരന് നൽകുന്നതിനാലാണ്. ഫലം കായ്ക്കുക എന്നത് മരത്തിന്റെ അത്ഭുതകരമായ പ്രക്രിയയാണ്. ഒരു വൃക്ഷവും അതിന്റെ ഫലം സ്വമേധയാ കഴിക്കുന്നില്ല. മരം ഉദിച്ചത് നമ്മെ കരുതുന്ന ദൈവത്തിന്റെ മനസ്സിൽ തന്നെ. ഒരു ചെടി അതിന്റെ മനോഹര പുഷ്പങ്ങളാൽ ദൈവമഹത്വം വിളിച്ചറിയിക്കുന്നു. കുന്തിരിക്കം, ചന്ദനം ആദിയായ മരങ്ങൾ അതിന്റെ സൗരഭ്യമേറിയ തടികൾ പ്രകൃതിക്ക് പ്രദാനം ചെയ്യുന്നു. മാരകമായ രോഗങ്ങൾക്ക് സിദ്ധൗഷധങ്ങൾ ആയിത്തീർന്ന് ആയിരക്കണക്കിനു വൃക്ഷലതാദികൾ പ്രപഞ്ചത്തെ അനുഗ്രഹിക്കുന്നു. വൃക്ഷത്തിന്റെ ഇലകൾ തണൽ നൽകി ജീവജാലങ്ങൾക്ക് അഭയം ഏകുന്നു. പ്രകൃതി നമ്മെ പഠിപ്പിക്കുന്ന ആഴമേറിയ ധാർമ്മികമൂല്യം! ഒരു ചെടിയോ, വൃക്ഷമോ അത് ഏതിനത്തിൽപ്പെട്ടതാണെങ്കിലും അതിന്റെ വേരുകൾ നിശ്ചയമായും നിലകൊള്ളുന്നത് ഭൂമിയുടെ ആഴങ്ങളിൽ തന്നെയാണ്. മരത്തിന് ജീവൻ പകർന്നു കൊടുത്ത് ഭൂമിക്കിടയിലുള്ള പോഷകങ്ങൾ വേര് വലിച്ചെടുക്കുന്നു. വ്യക്തിത്വത്തിന്റെ ആഴം അവ നമ്മെ അറിയിക്കുകയാണ്. തലകീഴായി - അഥവാ ഭൂമിയോടുള്ള ബന്ധം ഇല്ലാതെ വേര് മുകളിലായി നിൽക്കുന്ന വൃക്ഷത്തിന് ആയുസ്സ് ലഭിക്കുകയില്ല.

**ഏദൻതോട്ടം – ദൈവീക സംസർഗ്ഗത്തിന്റെ പ്രതീകം.**

ആദ്യ മനുഷ്യൻ പാപം ചെയ്യുന്നതിനുമുമ്പ് അവന്റെ കൂടാരം കർത്താവ് സ്ഥാപിച്ചത് ദൈവീക സംസർഗ്ഗത്തിൽത്തന്നെയായിരുന്നു. ഏദൻതോട്ടം എന്നത് ദൈവീക സംസർഗ്ഗത്തിന്റെ പ്രതീകമായിത്തീരുന്നു. ആ സംസർഗ്ഗത്തിന്റെ പൂർണ്ണതയിൽ ജീവിച്ച ഒരു പൈതൃകമാണ് പരിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിത വേലയിൽ വിളങ്ങി ശോഭിച്ചത്. അപ്പോസ്തോലിക വിശ്വാസത്തിലും അനുഷ്ഠാനങ്ങളിലും വേരൂന്നിയ ആ പൈതൃകം 'ക്രിസ്തുവിനോട് ചേർന്ന് മരിക്കുവാൻ' സാധിച്ചില്ല എങ്കിലും ക്രിസ്തുവിനുവേണ്ടി മരിക്കുവാൻ, തന്നെ ശക്തീകരിച്ചു.

**മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിത വേലയുടെ ജീവനുള്ള സാക്ഷ്യം.**

മാർത്തോമ്മാ ശ്ലീഹായുടെ ജീവനുള്ള സാക്ഷ്യം അത്രെ മലങ്കര ഓർത്തഡോക്സ് സഭ. ഇത്രയും അർത്ഥവത്തായ സാക്ഷ്യമായി നിലകൊള്ളേണ്ടതായ ഒരു ഇതര സഭ ഭാരതത്തിന്റെ മണ്ണിൽ വേറെയില്ല എന്നുള്ളത് പരക്കെ അറിയാവുന്നതും അംഗീകരിക്കപ്പെട്ടതുമായ ചരിത്ര സത്യം തന്നെ. എങ്കിൽ അതിന്റെ ഫലങ്ങൾ മനോവേദനയിൽ ആയിരിക്കുന്നവർക്ക് സഹായമായി രൂപാന്തരപ്പെടുന്നതിനാൽ ഒരിക്കലും പരാജയപ്പെടരുത്. പുതിയ നിയമ സഭയുടെ നിഴലായിരുന്ന പഴയനിയമം നൽകുന്ന ഗുണപാഠം എന്താണ്? പരദേശിക്കും, അനാഥനും, വിധവയ്ക്കും വേണ്ടി കരുതുവാനും കടംവന്നു വിറ്റുപോയ സഹോദരനെ വീണ്ടെടുക്കുവാനുമുള്ള നിർദ്ദേശങ്ങൾ മാത്രമല്ല, ദരിദ്രനായവനെ സഹോദരനായിക്കാണുവാനും; തന്റെ നേരെ ഹൃദയം കഠിനമാക്കാതെയും, വായ്പനൽകിയും, ആവശ്യത്തിൽ സഹായിച്ച് താങ്ങിനിർത്തുകയും ചെയ്യണമെന്നുള്ള ആഹ്വാനമാണ് നൽകുന്നത്. (ആവർത്തനം 15:7-11, 24:19-22) 'എളിയവനെ പീഢി

പ്പിക്കുന്നവൻ അവന്റെ സൃഷ്ടാവിനെ നിന്ദിയ്ക്കുന്നു; ദരിദ്രരോടു കൃപ കാണിയ്ക്കുന്നവനോ അവനെ ബഹുമാനിക്കുന്നു.' (സദൃശ്യ. 14:31) (അവൻ ഭാഗ്യവാൻ വാക്യം 21) എന്നീ പരാമർശനങ്ങൾ സ്ഥിര സ്വഭാവമുള്ള ധാർമ്മിക മൂല്യങ്ങൾ തന്നെ.

**സഭയുടെ ഉള്ളിലെ നിരീശ്വരത്വം.**

1979 ൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പായെ കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി സന്ദർശിച്ചപ്പോൾ സംഭാഷണത്തിലെ ഒരു പ്രാധാന വിഷയം ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ഗ്രീഗോറിയോസ് തിരുമേനിയുമായുള്ള അഭിമുഖത്തിൽ വിവരിക്കുന്നുണ്ട്. തിരുമേനിയുടെ വാക്കുകൾ ഇപ്രകാരമായിരുന്നു. "മാർപാപ്പാ എന്നോടൊരു ചോദ്യം ചോദിച്ചു. യുവർ എമിനെന്റ് എന്താണ് മനുഷ്യരാശിയുടെ ഏറ്റവും സുപ്രധാനമായ പ്രശ്നം? എനിയ്ക്കറിയില്ല. അവിടുത്തേക്ക് അറിയാമായിരിക്കും, പറഞ്ഞു തരണം എന്നു പറഞ്ഞു. അദ്ദേഹം മറുപടിയായി പറഞ്ഞു. ഒറ്റവാക്കിൽ പറയാം.'നിരീശ്വരത്വം' അപ്പോൾ ഞാൻ ചോദിച്ചു ഏതു തരത്തിലുള്ള നിരീശ്വരത്വം ആണ് ഹോളി ഫാദർ ഉദ്ദേശിക്കുന്നത്? എന്റെ അനുഭവത്തിൽ രണ്ടുതരം നിരീശ്വരത്വങ്ങൾ കാണുന്നുണ്ട്. ഒന്ന് നമ്മുടെ സഭകൾക്കകത്തുള്ള നിരീശ്വരത്വം. അതായത് ദൈവത്തിൽ വിശ്വസിക്കുന്നു എന്നു പറയുകയും പ്രവർത്തിമൂലം വിശ്വസിക്കുന്നില്ല എന്നു കാണിയ്ക്കുകയും ചെയ്യുന്നത്. ഇതാണ് ഭീകരമായ നിരീശ്വരത്വം എന്ന് എനിക്കു തോന്നുന്നു. ഇതല്ലാതെ മറ്റൊരു കൂട്ടരുണ്ട്. ദൈവത്തിൽ വിശ്വാസം ഇല്ല എന്ന് പറയുന്ന ആളുകൾ. എങ്കിലും അവർ നമ്മൾ ചെയ്യേണ്ട പല കാര്യങ്ങളും നമ്മെക്കാൾ അധികം ചെയ്യുന്നുമുണ്ട്.

ദൈവവിശ്വാസികൾ എന്ന് അഭിമാനിക്കുന്നവരുടെ വിശുദ്ധിക്കു നിരക്കാത്ത പലതും പ്രായോഗിക അനുഭവങ്ങളോടു ചേർന്ന് കാണുന്നുണ്ട്. കമ്പോള സംസ്കാരത്തിന്റെ എല്ലാ പ്രത്യേകതകളും വിശുദ്ധന്മാരുടെ നാമത്തിൽ ആഘോഷിക്കുന്ന പെരുന്നാളുകളോടു ചേർന്ന് മിക്കവാറും ഇടവകകളിൽ കാണുന്നു. അതുകാരണം പെരുന്നാളുകൾ പേടിസ്വപ്നങ്ങളായി തീരാറുണ്ട്. പരിപാവനമായി പ്രതിഷ്ഠിക്കപ്പെട്ട വിവിധ നിലകളിലുള്ള നിലവിളക്കുകൾ വർഷങ്ങളായി തുടക്കുകയോ വൃത്തിയാക്കുകയോ ചെയ്യാതെ കേടായ എണ്ണ ഒഴുകിക്കൊണ്ട് ദേവാലയ മദ്ധ്യത്തിൽ തന്നെ സ്ഥിതിചെയ്യുന്നു. വിശുദ്ധിയുടെ ത്രോണോസിൽ സ്ഥാപിച്ചിരിക്കുന്ന സ്വർണ്ണ-വെള്ളി കുരിശുകൾ മാറാല പിടിച്ച് മങ്ങിക്കിടക്കുന്നു. ഉയരം കൂടിപ്പോയി എന്ന കാരണത്താൽ വിശുദ്ധ മദ്ബഹായുടെ മേൽത്തട്ടിന്റെ രൂപഭംഗിയും തഥൈവ! ദേവാലയങ്ങളിൽ വരുന്നവരുടെ സൗകര്യാർത്ഥം ഉപയോഗിക്കുന്നതിനുള്ള ടോയ്ലറ്റുകളിൽ അകത്തു കയറുവാൻ നിവൃത്തിയില്ലാതെ കെട്ടിടത്തിനു ചുറ്റും നടക്കുന്ന കാഴ്ച സാധാരണമാണ്. ലക്ഷങ്ങൾ മുടക്കി പണിതിട്ടുള്ള പാരീഷ് ഹാളിന്റെ സ്റ്റേജിന്റെ പിന്നാമ്പുറങ്ങൾ ദുർഗ്ഗന്ധം വമിക്കുന്ന ഇടങ്ങളായി മാറ്റപ്പെടുന്നു. പതിനായിരങ്ങൾ ചെലവു ചെയ്ത വിവാഹത്തിന്റെ അലങ്കാര പൂക്കളും ഇലകളും അഴുകി അശ്രദ്ധമായി ഉള്ളിൽ തന്നെ ഉപേക്ഷിച്ചിരിക്കുന്നു. പല ജൂബിലികളും കേമമായി ആഘോഷിച്ചിട്ടുള്ള ദേവാലയങ്ങളുടെ സെമിത്തേരികൾ വിഷപാമ്പുകൾക്ക് ഒളിത്താവളങ്ങളായിത്തീരുന്നു. ഇടവകയുടെ ചുമതലയിൽ നടത്തപ്പെടുന്ന സ്ഥാപനങ്ങളുടെ സ്ഥിതി താലൂക്കാഫീസുകൾ, വില്ലേജ് ആഫീസുകൾ, ഗവൺമെന്റ് ആശുപത്രികൾ എന്നിവയെക്കാളും ശോചനീയമായ നിലയിൽ വൃത്തിഹീനമായി കാണപ്പെടുന്നു. ദശാബ്ദങ്ങൾക്കു മുമ്പ് പണിതുയർത്തിയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ വീണ്ടുകീറിയ ചുമരുകളും പൊട്ടിത്തകർന്ന തറകളും കൊണ്ട് അലങ്കരിക്കപ്പെടുന്നു. അറിയപ്പെട്ട പല ദേവാലയങ്ങളുടെയും സ്ഥാവരജംഗമ സ്വത്തുക്കളുടെ സ്ഥിതി ഏതാണ്ട് ഒരുപോലെ തന്നെയാണ്. എല്ലാം പഴമയുടെ ഭാഗമായി അംഗീകരിക്കപ്പെട്ടിരിക്കുന്നു!

**ദർശനങ്ങൾ ഉൾക്കൊള്ളുന്ന പ്രാർത്ഥനകൾ**

പൗരാണിക സഭയുടെ പ്രാർത്ഥനകളിലെല്ലാം ദർശനങ്ങൾ അടങ്ങിയിരിക്കുന്നു. ഓരോ ഭാഗവും വിശുദ്ധ വചനത്തിൽ അധിഷ്ഠിതമായിട്ടുള്ളതുതന്നെ. മൂല്യബോധം നിറഞ്ഞ ധ്യാനത്തിലേക്ക് അവ ഓരോന്നും നമ്മെ ക്ഷണിക്കുന്നു. വേരുകൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നതിനാൽ മരങ്ങൾ ഭൂമിക്ക് കൂടുതൽ ബലം നൽകുന്നു. സൂര്യന്റെ ചൂട് ആഴിയെ മാടി വിളിക്കുന്നു. നീരാവിയായി അത് ഉയരുന്നു. കാറ്റ് അതിനെ നാനാഭാഗങ്ങളിലേക്കും എത്തിയ്ക്കുന്നു. മഴയായി അത് വൃക്ഷലതാദികൾക്ക് നൽകുമ്പോൾ അത് ഫലം പുറപ്പെടുവിക്കുന്നു. ചായച്ചെടികളും റോസാച്ചെടികളും ശീമക്കൊന്നയും തേക്കു മരങ്ങളും എല്ലാം പ്രകൃതിയിൽ ഒന്നിച്ചു നിൽക്കുന്നു. അവയെല്ലാം സമുദ്രവുമായും ബന്ധപ്പെട്ടിരിക്കുന്നു. പരസ്പര

ബന്ധത്തിൽ പ്രകൃതി തന്നെ നിലനിൽക്കുന്നു.

പഴമയിലേയും പാരമ്പര്യങ്ങളിലേയും വൈരുദ്ധ്യം കണ്ടാൽ സ്വർഗ്ഗം നാണിയ്ക്കുന്നതോ? ക്രിസ്തു ദേവാലയത്തെ നോക്കി കരഞ്ഞു എങ്കിൽ ഓർത്തു വിലപിക്കേണ്ടതായ വൈരുദ്ധ്യങ്ങൾ ഇന്ന് അനേകം. തൊഴുത്തിൽ നിൽക്കുന്ന പശു – അത് അലയുന്നു! പ്രയോജനമുള്ള ശുദ്ധമായ പാൽ അതിന്റെ തലമുറയ്ക്കു നൽകുവാൻ. റബ്ബർ മരങ്ങൾ സ്വയം മുറിവേറ്റുകൊണ്ട് റബ്ബർ പാൽ നൽകുന്നു. കറ ഒഴുകി നിൽക്കുന്ന മരം സമൂഹത്തെ വളർത്തുകയാണ്. മനുഷ്യനുവേണ്ടി മുറിവേല്ക്കുന്നത് ദൈവം തന്നെ. തേനീച്ചകൾ തേൻകൊണ്ട് അതിന്റെ ഭവനം നിറയ്ക്കുന്നു. അവ തേൻ നുകർന്നെടുത്ത മനോഹര പുഷ്പങ്ങൾക്ക് ഒരു കേടും സംഭവിക്കുവാൻ അനുവദിക്കുന്നില്ല. മനുഷ്യാ നീ എന്ത് അന്വേഷിക്കുവാൻ പോകുന്നു?



## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ



ഈശ്വര പ്രാർത്ഥന ഈ ലോകത്തെ
പലവിധത്തിലും, ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു
ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

*Prayer is a golden chain that links this mortal world in many ways to the Holy feet of God.*

## മർത്ത്മറിയം സമാജം കാർഷിക കൂട്ടായ്മ ഉദ്ഘാടനം

കോട്ടയം: അഖില മലങ്കര മർത്ത്മറിയം സമാജം നവജ്യോതി മോംസിന്റെ ആഭിമുഖ്യത്തിൽ സ്ത്രീ ശാക്തീകരണത്തിന്റെ ഭാഗമായി സ്ത്രീ സമൂഹത്തെ കാർഷിക മേഖലയുമായി കൂടുതൽ ബന്ധപ്പെടുത്തി പഴം, പച്ചക്കറി എന്നിവയിൽ സ്വയം പര്യാപ്തത കൈവരിക്കുവാൻ അവരെ പ്രാപ്തരാക്കുക എന്ന ലക്ഷ്യത്തോട് കൂടി നടപ്പിലാക്കുന്ന "അനുഗ്രഹം കാർഷിക കൂട്ടായ്മ"യുടെ സഭാ തലത്തിലുള്ള സമ്മേളന ഉദ്ഘാടനം ഡോ. യൂഹാനോൻ മാർ തേവോദോറോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ, 2012 ആഗസ്റ്റ് മാസം 2–ാം തീയതി രാവിലെ 10 മണിക്ക് തെക്കൻ പരുമല എന്നറിയപ്പെടുന്ന പേരൂർക്കട മാർ ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നതാണ്. പൂയം തിരുനാൾ ഗൗരി പാർവ്വതി ഭായി തമ്പുരാട്ടി കാർഷിക കൂട്ടായ്മ ഉദ്ഘാടനം ചെയ്യുന്നതാണ്. തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മുഖ്യപ്രഭാഷണവും നടത്തും. ഇന്നത്തെ കാർഷിക സ്ഥിതിയും വനിതകളുടെ പങ്കാളിത്തവും എന്ന വിഷയത്തെക്കുറിച്ച് കേരള അഗ്രി–ഹോർട്ടി മിഷൻ ഡയറക്ടർ ഡോ. പ്രതാപൻ ക്ലാസ്സെടുക്കും. സമാജം വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, വെരി. റവ. തോമസ് ടി. വർഗ്ഗീസ് കോർ–എപ്പിസ്ക്കോപ്പാ, മാറാശ്ശേരിൽ തോമസ് പോൾ റമ്പാൻ, ഫാ. പ്രകാശ്, ഡയറക്ടർ ഡി. വർഗ്ഗീസ് എന്നിവർ പ്രസംഗിക്കും. ഇതിനോടനുബന്ധിച്ച് ക്രിസ്തീയ പ്രാചീന കലാരൂപങ്ങളും, നാടൻ വിഭവങ്ങളും പ്രദർശിപ്പിക്കുന്നതാണ്.

ഏവൻഗേല്യോന്യധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായർ**
**വി. യോഹന്നാൻ 6:47-59 - ജൂലൈ 22**

കഫർന്നഹൂമിൽ വച്ച് നിത്യജീവനെപ്പറ്റി യേശു പഠിപ്പിക്കുന്ന ഭാഗമാണിത്. ഗലീലാ കടൽത്തീരത്തുവച്ച് അഞ്ചപ്പം കൊണ്ട് അയ്യായിരത്തിലധികം പേരെ പോഷിപ്പിച്ച സംഭവത്തിനു ശേഷം ഒരു പക്ഷേ ധാരാളം ആളുകൾ യേശുവിനോടൊപ്പം ലൗകിക ഭക്ഷണത്തിനു വേണ്ടി കൂടിക്കാണാം. തന്നെ അനുഗമിച്ചവരോട് ലൗകിക ഭക്ഷണത്തിനു വേണ്ടിയല്ല പിന്നെയോ നിത്യജീവന് ആവശ്യമായ യഥാർത്ഥ ഭക്ഷണത്തിനുവേണ്ടിയാണ് മനുഷ്യൻ പ്രവർത്തിക്കേണ്ടത് എന്ന പാഠമാണ് ഈ വേദഭാഗത്തുള്ളത്. ജീവന്റെ അപ്പവും ജീവനുള്ള അപ്പവും ഈ അദ്ധ്യായത്തിലെ പ്രതിപാദ്യ വിഷയങ്ങളാണ്. ജീവൻ നൽകുന്ന അപ്പം സ്വർഗ്ഗത്തിൽ നിന്നു വരുന്നു. അത് പഴയനിയമ മന്നയിൽ നിന്നു വ്യത്യസ്തമാണ്. മന്നാ തിന്നവർ മരിച്ചു. യേശുവിൽ വിശ്വസിക്കുന്നവർ ഒരിക്കലും മരിക്കുകയില്ല. കർത്താവ് പിതാവ് മൂലം ജീവിക്കുന്നു. അതുപോലെ കർത്താവിന്റെ ശരീര രക്തങ്ങളിൽ സംബന്ധികളാകുന്നവർ അവൻ മൂലം ജീവിക്കും (6:57). നിത്യജീവനെപ്പറ്റി പഠിപ്പിക്കുന്ന കർത്താവ് ഒരുവൻ നിത്യജീവനിൽ ആയിത്തീരുന്നതിനാവശ്യമായ സംഗതികൾ വിവരിക്കുന്നു.

**പുത്രനിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട് (6:47)**

'വിശ്വസിക്കുക' എന്നത് നിത്യം തുടരേണ്ട ഒരന്വേഷണ പ്രക്രിയയാണ്. ഒരു ക്രിസ്ത്യാനിയുടെ ജീവിതത്തിന്റെ അർത്ഥം യേശുക്രിസ്തുവിലും അവൻ മുഖാന്തിരം ഉളവായ രക്ഷയിലും അടിസ്ഥാനപ്പെട്ട വിശ്വാസത്തിലൂടെയാണ് വളർന്നു വരുന്നത്. ദിനംതോറും ഒരു മനുഷ്യനെ നവ്യമാക്കുന്നതാണ് വിശ്വാസം. വിശ്വാസം ആഴപ്പെടുമ്പോഴാണ് ജീവന്റെ അഗാധമായ അനുഭവം ഉണ്ടാകുന്നത്. യോഹന്നാന്റെ സുവിശേഷത്തിലുടനീളം യേശുവിലേക്ക് വരികയും അവനിൽ വിശ്വസിക്കുകയും ചെയ്യുന്നവരുടെ മാതൃകകളാണ് അവതരിപ്പിക്കപ്പെടുന്നത്. നിക്കോദിമോസും ശമരിയാക്കാരിയുമെല്ലാം യേശുവിലേക്ക് വരികയും അവനിൽ വിശ്വസിക്കുകയും ചെയ്യുന്നവരുടെ മാതൃകകളാണ്. മരിച്ചടക്കപ്പെട്ട ലാസറിന്റെ വീട്ടിൽ വന്ന യേശുവിന്റെ മാർത്തയുമായുള്ള സംഭാഷണം ശ്രദ്ധേയമാണ്: "ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു. എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും. ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ഒരു നാളും മരിക്കയില്ല."

**ഈ അപ്പം തിന്നുവൻ അവസാന നാളിൽ ഉയർത്തെഴുന്നേൽക്കും (6:54)**

യേശു ജീവന്റെ അപ്പമാകയാൽ അവനെ ഭക്ഷിക്കുകയെന്നത് ഓരോ വിശ്വാസിക്കും അവനുമായിബന്ധപ്പെടുവാനുള്ള മാർഗ്ഗമാണ്. ജീവന്റെ അപ്പമായി യേശുവിനെ ഒരുവൻ ഭക്ഷിക്കുമ്പോൾ യേശുവിന്റെ ജീവൻ നമ്മിലേക്ക് പകർന്ന് നൽകപ്പെടുന്നുവെന്നു മാത്രമല്ല അവന്റെ ജീവനിൽ

നമുക്ക് ജീവിക്കുവാനുള്ള കൃപാവരം ലഭിക്കുന്നു. സാധാരണ ഭക്ഷണം നമ്മുടെ ജീവന്റെ നിലനില്പ്പിന് ആവശ്യമായതുപോലെ തന്നെ നിത്യജീവന് ജീവന്റെ അച്ചാരമായ യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങൾ ഏറ്റം ആവശ്യമാകുന്നു. നിത്യജീവൻ (യോഹ. 6:51, 54, 58) ഐക്യം (6:56) ഉയർത്തെഴുന്നേൽപ്പ് എന്നീ മൂന്ന് കാര്യങ്ങൾ യേശുക്രിസ്തുവിന്റെ ശരീരരക്താനുഭവത്തിലൂടെ ഒരു വിശ്വാസിക്ക് നേടുവാൻ കഴിയും. യേശുവുമായി തന്റെ ശരീരരക്തങ്ങളിലൂടെ ബന്ധപ്പെടുന്നവർ നിത്യജീവനിലേക്ക് കടക്കുന്നു. ത്രിത്വത്തിൽ രണ്ടാമനായ ദൈവപുത്രനായ യേശുക്രിസ്തുവിൽ ജീവന്റെ സ്രോതസ്സായ പിതാവായ ദൈവത്തിന്റെ മഹത്വം നിറഞ്ഞു നിൽക്കുന്നു. പുനരുത്ഥാനം ചെയ്ത യേശുക്രിസ്തുവിന്റെ ശരീരത്തിൽ അംശികളായ എല്ലാവർക്കും യേശുക്രിസ്തുവിൽ വെളിപ്പെട്ട ദൈവമഹത്വത്തിന്റെ അനുഭവക്കാരായി തീരുവാൻ കഴിയും.

**പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായർ**
**വി. ലൂക്കോസ് 14:7-11 – ജൂലൈ 29**

ക്ഷണിക്കപ്പെട്ടവർ പ്രധാന സ്ഥലങ്ങളിൽ ഇരിപ്പിടങ്ങൾ തെരഞ്ഞെടുക്കുവാൻ വെമ്പൽ കൂട്ടുന്നത് കണ്ടിട്ട് യേശുക്രിസ്തു പരസ്യമായി നൽകുന്ന ഒരു ഉപദേശമാണ് ഇന്നത്തെ വേദഭാഗം. ഒരു പരീശപ്രമാണി ഒരുക്കിയിരിക്കുന്ന വിരുന്നിൽ ക്ഷണിക്കപ്പെട്ടവരോട് ഒപ്പം യേശുക്രിസ്തുവും സംബന്ധിക്കുന്ന ഒരു സംഭവമാണിത്. യേശു പല സന്ദർഭങ്ങളിലും താഴ്മയുടെ നന്മയും അഹങ്കാരത്തിന്റെ ആപത്തും എന്താണെന്ന് പഠിപ്പിക്കുന്നുണ്ട്. ഓരോരുത്തരും സമൂഹത്തിൽ തന്റെ സ്ഥാനം ഉറപ്പിക്കുന്നതിനും മറ്റു പ്രമാണിമാരുമായുള്ള ബന്ധം നിലനിർത്തുന്നതിനും വിരുന്നു സൽക്കാരങ്ങൾ നടത്തുന്നത് മധ്യപൂർവ്വദേശത്തിലെ ഒരു പാരമ്പര്യമാണ്.

**വിരുന്നുകൾ നന്മ നിറഞ്ഞ മനസ്സുകളുടെ കൂട്ടായ്മ**

രാഷ്ട്രീയവും മതപരവും സാമൂഹികവുമായ മേഖലകളിലെല്ലാം വിരുന്ന് സൽക്കാരങ്ങൾക്ക് സുപ്രധാനമായ സ്ഥാനമുണ്ട്. ഇന്നത്തെ സാമൂഹിക ചുറ്റുപാടിൽ സൽക്കാരങ്ങൾ ഒരു പതിവായി തീർന്നിട്ടുണ്ട്. സൽക്കാരങ്ങൾ വെറും ഒരു 'ഒത്തുചേരൽ' പരിപാടിയല്ല, നേരെ മറിച്ച് ബന്ധങ്ങൾ പുതുക്കുന്നതിനും പുതിയ സ്നേഹബന്ധങ്ങൾക്ക് തുടക്കം കുറിക്കുന്നതിനും ഇടയാകണം. നന്മ നിറഞ്ഞ നല്ല ബന്ധങ്ങൾ ഇന്നിന്റെ ഏറ്റം വലിയ ആവശ്യമാണ്. വിരുന്നുകൾ ചിലപ്പോഴൊക്കെ മൂല്യശോഷണത്തിനു മുഖാന്തിരങ്ങൾ ആകാറുണ്ട്. യൂറോപ്യൻ 'ക്ലബ്ബ് മോഡൽ' വിരുന്നുകൾ നമ്മുടെയിടയിലും സർവ്വസാധാരണമാകുന്നു. അവിടെ അരങ്ങേറുന്ന ചില മൂല്യങ്ങൾ തകരാൻ കാരണമായേക്കാം. യോഹന്നാൻ സ്നാപകൻ കൊല്ലപ്പെട്ടത് ഒരു വിരുന്നുമായി ബന്ധപ്പെട്ടാണല്ലോ. അവിടെ നീതിമാൻ കൊല്ലപ്പെട്ടെങ്കിൽ ഇവിടെ ഇന്ന് മൂല്യങ്ങൾ ധ്വംസിക്കപ്പെടുന്നു. വിരുന്നിലൂടെ സ്വയം ബഹുമാനിക്കപ്പെടുവാൻ തത്രപ്പെടുന്ന ഒരു സമൂഹത്തെയാണ് യേശു ചോദ്യം ചെയ്യുന്നത്. അപരനെ ബഹുമാനിക്കുമ്പോഴേ ഒരുവൻ ബഹുമാനിക്കപ്പെടുകയുള്ളു എന്ന യാഥാർത്ഥ്യം അന്നെന്ന പോലെ ഇന്നും മനുഷ്യനു അജ്ഞാതമായ നന്മ നിറഞ്ഞ സത്യമാണ്.

**ഉപഭോഗ സംസ്കാരം ആധുനിക വിരുന്നുകളുടെ ഏറ്റം വലിയ വെല്ലുവിളി**

ആധുനിക ലോകം ഒരു വിരുന്നു സംസ്കാരം തന്നെ വളർത്തിയെടുക്കുന്നുണ്ട്. എല്ലാം എന്തിനു പറയുന്നു ശവസംസ്കാരം പോലും ഇന്ന് ആഘോഷിക്കപ്പെടുകയാണ്. ഇവിടെയെല്ലാം സമൂഹത്തിൽ മുഖ്യസ്ഥാനവും അവിടെയെത്താനുള്ള വ്യഗ്രതയും പ്രകടമാണ്. ഒരു കുടുംബ പശ്ചാത്തലത്തിലെ ചെറിയ പരിപാടി മുതൽ വിവാഹം അതിനോടനുബന്ധമായി നടക്കുന്ന പരിപാടികളെല്ലാം ആർഭാടത്തിന്റെയും പൊങ്ങച്ചത്തിന്റെയും പ്രതീകങ്ങളായി മാറിക്കൊണ്ടിരിക്കുന്നു. ഇവന്റ് സ്ഥാപനങ്ങളാണ് ഇന്ന് വിവാഹങ്ങളുടെ ക്രമീകരണങ്ങൾ കൈകാര്യം ചെയ്യുന്നത്. സമൂഹത്തിൽ എങ്ങനെ അംഗീകാരം നേടാം അതിനു ജീവിതത്തിന്റെ ഓരോ ഘട്ടത്തിലും ലഭിക്കുന്ന ആഘോഷങ്ങൾ എങ്ങനെ ഉപയോഗിക്കാമെന്ന് മനുഷ്യൻ ഏറെ ശ്രദ്ധയോടെ ചിന്തിക്കുന്നു. ഇന്നത്തെ ഫാഷൻ ഭ്രമത്തെയും ഈ മാനദണ്ഡത്തിൽ വിലയിരുത്തുവാൻ സാധിക്കും. മറ്റുള്ളവരാൽ ശ്രദ്ധിക്കപ്പെടണമെന്നതാണല്ലോ വ്യത്യസ്തതയ്ക്കും പുതുമയ്ക്കും വേണ്ടിയുള്ള താല്പര്യത്തിന്റെ പിമ്പിലെ ആശയം. ദേവാലയത്തിൽ ആരാധനയിൽ സംബന്ധിക്കുവാൻ വരുമ്പോഴും ആരാധനയ്ക്കായിട്ടാണ് പോകുന്നത് എന്ന ചിന്തപോലുമില്ലാതെ വേഷവിധാനം ചെയ്തെത്തുന്നവർ നമ്മുടെ സമൂഹത്തിൽ കുറവല്ല.

“നിങ്ങളുടെ അലങ്കാരം തലമുടി പിന്നുന്നതും, പൊന്നണിയുന്നതും, വസ്ത്രം ധരിക്കുന്നതും ഇങ്ങനെ പുറമേയുള്ളതല്ല. സൗമ്യതയും സാവധാനതയുമുള്ള മനസ്സ് എന്ന അക്ഷയ ഭൂഷണമായ

ഹൃദയത്തിന്റെ ഗൂഢമനുഷ്യൻ തന്നെ ആയിരിക്കേണം" (1 പത്രോസ് 3:3,4).

**തന്ത്രങ്ങളിലൂടെ അംഗീകാരം നേടുന്ന മനുഷ്യർ സമൂഹത്തിന് ശാപം**

ജീവിതത്തിൽ വിജയിക്കുക എന്നതിനേക്കാൾ അംഗീകരിക്കപ്പെടുക എന്നതാണ് ഇന്ന് മനുഷ്യർ ലക്ഷ്യമിട്ടിരിക്കുന്നത്. ബഹുമതി നേടാനായി ഏതു ഹീനമായ മാർഗ്ഗവും സ്വീകരിക്കുന്നതിൽ തെറ്റൊന്നുമില്ലെന്ന തത്വവും ഏതാണ്ട് പൊതുവെ അംഗീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അദ്ധ്വാനത്തിലൂടെ വിജയം നേടുന്നതിനേക്കാൾ കുതന്ത്രങ്ങളിലൂടെ അംഗീകാരം നേടുവാനുള്ള പ്രവണതയാണ് ആധുനിക സമൂഹത്തിൽ വളർന്നുവരുന്നത്. നമ്മുടെ പുതിയ തലമുറ വളർന്നുവരുന്ന സാമൂഹ്യ പശ്ചാത്തലം നന്നായി മനസ്സിലാക്കി യുവതലമുറയെ സാന്മാർഗ്ഗിക ബോധമുള്ളവരാക്കേണ്ടത് സഭയുടെ ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. പ്രായത്തിന്റെ വളർച്ചയ്ക്കനുസരിച്ച് നേരിടുന്ന വെല്ലുവിളികളെ അതിജീവിക്കുവാനും ആവശ്യമായ വിശ്വാസ തീക്ഷ്ണത യുവതലമുറയിൽ വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. യുവതീയുവാക്കളെ ആദ്ധ്യാത്മീകതയുടെ ആഴങ്ങളിലേക്ക് കൊണ്ടുവരുവാനും അംഗീകാരത്തേക്കാൾ സമൂഹമദ്ധ്യേയുള്ള ശുശ്രൂഷയിലാണ് ദൈവരാജ്യത്തിന്റെ മഹത്വം നിലനിൽക്കുന്നതെന്ന് അവരെ പഠിപ്പിക്കുവാൻ കഴിയണം.

**പെന്തിക്കോസ്തിക്കുശേഷം പത്താം ഞായർ**
**വി. മത്തായി 18:1-11 - ആഗസ്റ്റ് 5**

സ്വർഗ്ഗരാജ്യത്തിൽ ആരാണ് വലിയവൻ എന്ന ശിഷ്യന്മാരുടെ ചോദ്യത്തോടുള്ള യേശുവിന്റെ പ്രതികരണമാണ് ഇന്നത്തെ സുവിശേഷ ഭാഗം. മർക്കോസിന്റെ സുവിശേഷത്തിലും (9:33-37) ലൂക്കോസിന്റെ സുവിശേഷത്തിലും (9:46-48) ശിഷ്യന്മാരുടെ ഇടയിൽ അവരിൽ ആരാണ് വലിയവൻ എന്ന തർക്കം ഉണ്ടായതും അതിനു പ്രതികരണമായി കർത്താവ് ഒരു ശിശുവിനെ നടുവിൽ നിർത്തി അവരോട്: "ഇങ്ങനെയുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു" എന്ന് അരുൾചെയ്തതായും കാണുന്നു. എന്നാൽ ഇവിടെ ഇന്നത്തെ വായനയിൽ ശിശുക്കളെ ഒരുവനു സ്വർഗ്ഗരാജ്യത്തിലേക്ക് പ്രവേശിക്കുവാൻ ഒരു 'മോഡൽ' ആയി കർത്താവ് അവതരിപ്പിക്കുന്നു. ലോകത്തിൽ വലിയവർ ആകുവാൻ ആഗ്രഹിക്കുന്നവർക്ക് വലിയ വെല്ലുവിളികൾ ഉണ്ട്. എല്ലാ വെല്ലുവിളികളെയും അതിജീവിച്ചെങ്കിൽ മാത്രമേ ഉയരങ്ങളിൽ എത്തിച്ചേരുവാൻ കഴിയുകയുള്ളു. ചില ആളുകൾ കുത്സിത മാർഗ്ഗങ്ങൾ സ്വീകരിച്ച് ഉന്നതരാകുന്നുവെന്നത് മറക്കുവാൻ കഴിയില്ല. സ്വർഗ്ഗരാജ്യത്തിൽ വലിയസ്ഥാനം പ്രാപിക്കുവാനുള്ള വെല്ലുവിളി വളരെ ലളിതവും സുതാര്യതയുള്ളതുമാകുന്നു. തിരിഞ്ഞു ശിശുക്കളെ പോലെ ആവുക.

**ദിശാബോധം നൽകുന്ന യേശുവിന്റെ പഠിപ്പിക്കൽ**

മനുഷ്യ ജീവിതത്തിനു വ്യക്തമായ ദിശാബോധം നൽകുന്ന യേശുവിന്റെ പഠിപ്പിക്കൽ ഏതു കാലത്തിനും പ്രസക്തമാണ്. 'ആയിത്തീരുക' എന്ന ചിന്താധാരയിലേക്ക് ശിഷ്യന്മാരുടെ ശ്രദ്ധയെ കർത്താവ് ഇവിടെ ക്ഷണിക്കുന്നു. ജീവിതം അർത്ഥപൂർണ്ണമാകുന്നത് ശുഭപ്രതീക്ഷയോടെ ജീവിതത്തെ കൈകാര്യം ചെയ്യുമ്പോഴാണ്. നാം ജീവിതത്തെ എങ്ങനെ കൈകാര്യം ചെയ്യുന്നുവെന്നത് വളരെ പ്രധാനപ്പെട്ട സംഗതിയാണ്. പലപ്പോഴും ഇന്നത്തെ മനുഷ്യർ ജീവിത സാഹചര്യങ്ങൾ എങ്ങനെ തങ്ങളെ കൈകാര്യം ചെയ്യുന്നുവെന്ന് ശ്രദ്ധിക്കുന്നു. ഇത് വളരെ അപകടം നിറഞ്ഞതാണ്. ഇവിടെ കർത്താവ് ശിശുവിനെപ്പോലെ ആയിവരുവാൻ ഉപദേശിക്കുന്നു. നിത്യതയിലേക്കുള്ള വളർച്ചയ്ക്ക് 'ശിശുത്വം' ഏറ്റം അനുപേക്ഷണീയം. കപടതയില്ലാത്ത ലാളിത്യമാർന്ന ജീവിതദർശനം കർത്താവ് ആവർത്തിച്ചുറപ്പിക്കുന്നു. ആയതിൽ നിന്ന് ആയിത്തീരുന്നതിലേക്കുള്ള ക്രിസ്തുവിന്റെ ക്ഷണം വളരെ ഗൗരവത്തോടെ മനനം ചെയ്യേണ്ടതാണ്. പൂർണ്ണമായി വ്യക്തിത്വവികാസം പ്രാപിച്ച മനുഷ്യനും ആയിത്തീരുക' എന്ന ആത്മീക പ്രതിഭാസത്തിലൂടെ മാത്രമേ ദൈവരാജ്യം അവകാശിക്കയുള്ളു. ആത്മീക ശിക്ഷണത്തിന്റെ ബാലപാഠങ്ങളിൽ ഒന്നാണ് 'ആയിത്തീരുക' പൗരസ്ത്യ പിതാക്കന്മാർ ഏറെ വ്യാഖ്യാനിച്ചിട്ടുള്ള ഒരു ആത്മീക ശിക്ഷണമാണ് 'ആയിത്തീരുക' എന്നത്. പരിത്യാഗത്തിന്റെയും പൂർണ്ണ സമർപ്പണത്തിന്റെയും വഴിയിലൂടെ മാത്രമേ ഒരു ശിശുവിനെപ്പോലെ 'ആയിത്തീരുവാൻ' കഴിയുകയുള്ളു. ആത്മീകത ഒരു തപസ്യയാണ്. ഒരു നിമിഷം കൊണ്ടോ ഒരു ദിനം കൊണ്ടോ പൂർണ്ണത പ്രാപിക്കുന്ന ഒന്നല്ലത്. ഒരു പക്ഷെ അതിന്റെ പ്രഥമപടിയായി ശിശുസഹജമായ ജീവിതശൈലിയെ കാണുവാൻ കഴിഞ്ഞേക്കാം.

**മറുചോദ്യമില്ലാത്ത അനുസരണം**

യേസുക്രിസ്തു ഒരു ശിശുവിൽ കണ്ട പ്രത്യേകത: 'തന്നെത്താൻ താഴ്ത്തുന്നവൻ.' താഴ്മ

പൗരസ്ത്യ ക്രിസ്തീയ വീക്ഷണത്തിൽ ദൈവസ്വഭാവത്തിൽപ്പെട്ട ഒന്നാണ്. ഇതിന്റെ പൂർണ്ണത ദൈവപുത്രനായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ വെളിവാകുന്നു. താഴ്മ ജീവിതത്തിന്റെ അന്തിമമായ ലക്ഷ്യത്തിന്റെ തിരിച്ചറിവിൽ നിന്നുണ്ടാകുന്ന ഒരു സ്വഭാവ വൈശിഷ്ഠ്യം ആണ്. അതുപോലെ മനുഷ്യന്റെ ഈ ലോക ജീവിതത്തിന്റെ നൈമിഷികതയെക്കുറിച്ചുള്ള തിരിച്ചറിവാണ്. താഴ്മയെ അടിമത്വമനോഭാവത്തിന്റെ ബഹിർസ്ഫുരണമായി വ്യാഖ്യാനിക്കപ്പെടുന്നുമുണ്ട്. ഏതൊരു ചോദ്യത്തിനും മറുചോദ്യമുണ്ട്. എന്നാൽ തന്നെത്താൻ താഴ്ത്തുകയെന്നത് മറുചോദ്യമില്ലാത്ത അനുസരണമാണ്. ഒരു ശിശു തന്നെത്താൻ താഴ്ത്തുന്നത് നിസ്സഹായനായതുകൊണ്ടല്ല. പിന്നെയോ തന്റെ മാതാപിതാക്കളിൽ, സഹോദരങ്ങളിലുള്ള പൂർണ്ണമായ വിശ്വാസം കൊണ്ടാണ്. ഇങ്ങനെയുള്ള നിർമ്മലമായ വിശ്വാസം ഭീതിയില്ലാത്ത വിശ്വാസം. വിശ്വാസങ്ങളെ ഭീതിയുടെ ചട്ടക്കൂട്ടിൽ വ്യാഖ്യാനിക്കുന്ന ആധുനിക പ്രബോധകർ ഇന്ന് എല്ലാ മതങ്ങളിലും ധാരാളമുണ്ട്. ഭീതിയില്ലാത്ത സ്വച്ഛമായതാണ് ദൈവം. ദൈവം ആരെയും ഭീതിപ്പെംടുത്തുന്നവനല്ല. പക്ഷേ സത്യമായി ദൈവത്തെ അറിയുന്നവൻ താഴ്മയോടെ ഭക്തിനിറഞ്ഞ ഭയത്തോടെ ദൈവത്തെ സമീപിക്കുന്നുവെന്നതാണ് യാഥാർത്ഥ്യം. ഭക്തി നിറഞ്ഞ ദൈവഭയമുള്ള മനുഷ്യൻ മറുചോദ്യമില്ലാതെ ദൈവത്തെയും മനുഷ്യനെയും അനുസരിക്കുന്നവനാണ്. അങ്ങനെയുള്ളവരുടെ ഇഹത്തിലും പരത്തിലുമുള്ള കൂട്ടായ്മയാണ് സ്വർഗ്ഗരാജ്യം.

വിവേചനം, അവഗണന ഇവയിൽ നിന്നു വളർന്നുവരുന്ന സ്വാർത്ഥത വളരെ ഭയാനകമാണ്. അതുകൊണ്ടാണ് പരമാർത്ഥ ഹൃദയത്തിന്റെ ഉടമയായ ശിശുവിനെ മാതൃകയാക്കുവാൻ കർത്താവ് ആവശ്യപ്പെടുന്നത്. എന്നാൽ ഇന്ന് കേരളത്തിന്റെ സാമൂഹ്യ പശ്ചാത്തലത്തിൽ പോലും കുരുന്നുകളിൽ ദുഷ്ടത വളർന്നുവരുന്നുവെന്നത് മാത്രമല്ല അതൊക്കെ സമൂഹത്തിൽ തിന്മയായി പ്രതിഫലിക്കുവാൻ തുടങ്ങിയിരിക്കുന്നു. സ്കൂളുകളിലും കോളേജുകളിലും പഠിക്കുന്ന കുഞ്ഞുങ്ങൾ മൃഗങ്ങളെപ്പോലെ കടിച്ചു കീറുന്ന കാഴ്ച ഏതൊരു മനസ്സാക്ഷിയെയും അമ്പരപ്പിക്കുന്നതാണ്. ശിഷ്യന്മാരുടെ ഗുരുവും നേതാവുമായിരുന്ന യേശു ആരെയും കീഴ്പ്പെടുത്തുന്നില്ല ഭരിക്കുന്നില്ല. എന്നാൽ ഇന്ന് കീഴ്പ്പെടുത്തുക ഭരിക്കുക എന്നതൊക്കെ രാജ-ഭൃത്യ സംസ്കാരത്തേക്കാൾ വഷളായിരിക്കുന്നു. സ്നേഹം നൽകുവാനും സ്നേഹിക്കപ്പെടുവാനും കഴിയുന്ന സ്വർഗ്ഗരാജ്യ മർമ്മങ്ങൾ സമൂഹത്തിൽ ആവിഷ്ക്കരിക്കുവാൻ ഓരോ ക്രിസ്ത്യാനിയും പ്രയത്നിക്കണം. ഇന്നത്തെ ചിന്ത അതിനു സഹായിക്കട്ടെ.

**കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായർ**
**വി. മത്തായി 21:28-32 - ആഗസ്റ്റ് 12**

യേശുക്രിസ്തു താബോർ മലയിൽ ശിഷ്യന്മാരുടെ മുമ്പാകെ തന്റെ മഹത്വം വെളിപ്പെടുത്തിയ സംഭവമാണ് കൂടാരപ്പെരുന്നാളിലൂടെ ക്രിസ്തീയ സഭ ആഘോഷിക്കുന്നത്. കൂടാരപ്പെരുന്നാൾ മുതൽ സ്ലീബാപ്പെരുന്നാൾ വരെയുള്ള കാലഘട്ടം ആരാധനാ വർഷത്തിലെ ആറാമത്തെ കാലമാണ്. മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കായുള്ള തന്റെ കുരിശുമരണത്തെയും ഉയിർപ്പിനെയും കുറിച്ച് യേശു തന്റെ ശിഷ്യന്മാരോട് അറിയിക്കുന്ന സംഭവമാണ് കൂടാരപ്പെരുന്നാൾ. ഒരു പിതാവ് തന്റെ രണ്ടു പുത്രന്മാരോട് മുന്തിരിത്തോട്ടത്തിൽ വേലചെയ്യുന്നതിന് ആവശ്യപ്പെടുന്ന സംഭവമാണ് ഇന്നത്തെ സുവിശേഷ ഭാഗം. യഹൂദജാതിയിലെ രണ്ടുതരം ആൾക്കാരെയാണ് ഈ ഉപമയിലൂടെ കർത്താവ് പരിചയപ്പെടുത്തുന്നത്.

**മതവിശ്വാസികളിൽ രണ്ടുതരം ആൾക്കാർ**

ഈ അദ്ധ്യായത്തിലെ മുപ്പത്തിരണ്ടാം വാക്യത്തിൽ "നിങ്ങളും" "ചുങ്കക്കാരും വേശ്യാസ്ത്രീകളും'' എന്നു പറയുന്നതിലൂടെ രണ്ടുതരം ആൾക്കാർ ആരാണ് എന്നുള്ളത് വ്യക്തമാണ്. "എനിക്കു മനസ്സില്ല" എന്നു പറഞ്ഞ പുത്രൻ ചുങ്കക്കാരേയും വേശ്യാസ്ത്രീകളെയും പ്രതിനിധീകരിക്കുന്നു. ഇവർ പരസ്യമായി ദൈവകല്പനകൾ ലംഘിക്കുന്നവരാണ്. എന്നാൽ ഞങ്ങൾ തെറ്റ് ചെയ്തുവെന്ന ബോധ്യം വന്നപ്പോൾ യോഹന്നാന്റെ പ്രസംഗത്തിൽ അനുതപിച്ച് മാമോദീസാ സ്വീകരിച്ചു. "ഞാൻ പോകാം'' എന്നു പറഞ്ഞ പുത്രൻ, ശാസ്ത്രിമാരും പരീശന്മാരും ഉൾപ്പെട്ട യഹൂദപ്രമാണികളെ ഉദാഹരിക്കുന്നു. ഇക്കൂട്ടർ ദൈവകല്പനകളുടെ ആചരണത്തിൽ തീഷ്ണതയുള്ളവരും ന്യായപ്രമാണങ്ങളിലും പ്രവചനങ്ങളിലും നന്നായി അറിവുള്ളവരുമാണെന്ന് സ്വയം അഹങ്കരിച്ചിരുന്നു. ഇവർ യോഹന്നാൻ സ്നാപകന്റെ മാനസാന്തര ആഹ്വാനത്തെ നിരസിച്ചു കളഞ്ഞു. ഈ വിഭാഗത്തെയാണ് യേശു ചോദ്യം ചെയ്യുന്നത്.

ആധുനിക ലോകത്തിന്റെ രണ്ടു മുഖങ്ങ

ളാണ് ഈ രണ്ടു പുത്രന്മാരിലൂടെ ദൃശ്യമാകുന്നത്. ദൈവത്തിൽ വിശ്വസിക്കുന്നുവെന്ന് ബാഹ്യമായി ഏറ്റു പറയുകയും ദൈവനിയമങ്ങൾക്ക് വിരുദ്ധമായി ജീവിക്കുകയും ചെയ്യുന്ന ഒരു വിഭാഗമുണ്ട്. സമൂഹത്തിന്റെ മുമ്പിൽ നല്ലപിള്ള ചമഞ്ഞുനടക്കുന്നവർ ആകാം ഇവർ. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾക്കും ഇവർ അമിതപ്രാധാന്യം നൽകുന്നു. ഇവർ "കർത്താവേ കർത്താവേ" എന്നു മുടക്കം കൂടാതെ വിളിക്കുന്നുണ്ടെങ്കിലും അവരുടെ ഹൃദയം ദൈവത്തിൽ നിന്നും സഹോദരങ്ങളിൽ നിന്നും വളരെ അകന്നാണ്. യേശു പഠിപ്പിക്കുന്നത് "കർത്താവേ കർത്താവേ, എന്നു പറയുന്നവൻ ഏവനുമല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്" (മത്തായി 7:21).

**മാതൃകയും ശിക്ഷണവും വ്യക്തിത്വവികസനത്തിനു അടിത്തറ**

ഈ രണ്ടു മക്കളിൽ ഒരാൾ വാക്കിലൂടെയും മറ്റെയാൾ പ്രവൃത്തിയിലൂടെയും പിതാവിനോട് അനുസരണക്കേട് കാണിച്ചു. മനുഷ്യന്റെ വ്യക്തിത്വവികസനം പ്രധാനമായും രൂപപ്പെടുന്നത് മാതാപിതാക്കളും സഹോദങ്ങളുമങ്ങുന്ന കുടുംബത്തിലാണ് ആധുനിക കാലഘട്ടത്തിലെ മാതാപിതാക്കൾ തിരിച്ചറിയേണ്ട ഒരു സത്യമാണ് മാതാപിതാക്കളുടെ മാതൃകയും അവരുടെ ശിക്ഷണവും സ്നേഹവുമാണ് കുട്ടികളിൽ ഉറച്ച ഒരു വ്യക്തിത്വത്തിനു അടിത്തറ ഇടുന്നത്. കുട്ടികളെ ആഴമായി സ്വാധീനിക്കുന്നതും മൂല്യങ്ങളുടെയും ജീവിതനിയമങ്ങളുടെയും വാഹകരാകാൻ സഹായിക്കുന്നതും മാതാപിതാക്കളാണ്. സാമൂഹിക-സാംസ്ക്കാരിക പരിശീലനത്തിന്റെ ബാലപാഠങ്ങൾ അഭ്യസിക്കുന്നതും മാനസികവും സദാചാരപരവുമായ കഴിവുകൾ വികാസം പ്രാപിക്കുന്നതും കുടുംബാന്തരീക്ഷത്തിലാണ്. അതുകൊണ്ട് വ്യക്തിഗതവും സാമൂഹികവുമായ സമഗ്രവളർച്ചയെ സഹായിക്കുന്ന തരത്തിലുള്ള കുടുംബാന്തരീക്ഷം സൃഷ്ടിക്കേണ്ടത് മാതാപിതാക്കളുടെ പരമപ്രധാനമായ കടമകളിലൊന്നാണ്.

യേശുവിലൂടെ ലഭിച്ച ദൈവവചനത്തിലൂന്നിയ കുടുംബം സൃഷ്ടിക്കുവാൻ മാതാപിതാക്കൾ യത്നിക്കണം. കുടുംബത്തെ നയിക്കുന്ന സർഗ്ഗശക്തി ദൈവവചനമാണ്. വേദപുസ്തകത്തിലെ മഹാത്മാക്കൾ അതിന്റെ ശക്തിയും അനുഗ്രഹവും അനുഭവിച്ചറിഞ്ഞിട്ടുണ്ട്. ക്രിസ്തീയ കുടുംബങ്ങളിലെ മാതാപിതാക്കൾ അവരുടെ മക്കളുടെ വ്യക്തിത്വവികസനത്തിനു സ്വീകരിക്കുന്ന വിവിധ മാർഗ്ഗങ്ങളിൽ ദൈവവചനത്തിനു അദ്വിതീയ സ്ഥാനമുണ്ടെന്ന് തിരിച്ചറിയേണ്ടത് കാലഘട്ടത്തിന്റെ ആവശ്യവും സമൂഹത്തിലെ സാന്മാർഗ്ഗിക സ്ഥിരതയ്ക്കു അത്യന്താപേക്ഷിതവുമാണ്.



## സെന്റ് തോമസ് ദിനാചരണം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ജൂലൈ 3-ാം തീയതി സെന്റ് തോമസ് ദിനം ആചരിച്ചു. കോട്ടയം വൈദികസെമിനാരി നാലാം വർഷം വിദ്യാർത്ഥി ഡീക്കൻ അജീഷ് സെന്റ് തോമസ് ദിന അനുസ്മരണ പ്രഭാഷണം നടത്തി.

## അഖില മലങ്കര ക്വിസ് മത്സരം

ചെറിയനാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയോടനുബന്ധിച്ച് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 2012 ആഗസ്റ്റ് മാസം 12-ാം തീയതി ഞായറാഴ്ച 2.00 മണിക്ക് അഖില മലങ്കര ക്വിസ് മത്സരം നടത്തുന്നു. പങ്കെടുക്കുവാൻ താല്പര്യമുള്ള ടീമുകൾ വികാരിയുടെ സാക്ഷ്യപത്രവുമായി എത്തണം. **വിഷയം :** വി. വേദപുസ്തകം, സഭാചരിത്രം, വി. കൂദാശകൾ, പൊതുവിജ്ഞാനം. വിജയികൾക്ക് എവറോളിംഗ് ട്രോഫിയും ക്യാഷ് അവാർഡും നൽകുന്നു. കൂടുതൽ വിവരങ്ങൾക്ക് :9947394924, 9961653512, 9847332490 എന്നീ നമ്പരുകളിൽ ബന്ധപ്പെടുക.

## പാരീഷ് മിഷൻ

ഇടവകകളിൽ ആത്മീയ നവോത്ഥാനം കൈവരുത്തുവാൻ സെമിനാരി അദ്ധ്യാപകരും, വിദ്യാർത്ഥികളും ഒരുമിച്ച് ഓണാവധിക്കാലം (സെപ്തംബർ 1 – 7) പാരീഷ് മിഷൻ നടത്തുന്നു. സുവിശേഷപ്രസംഗങ്ങൾ, വിശ്വാസസംബന്ധമായ വേദപഠന ക്ലാസ്സുകൾ, ഗാനപരിശീലനം, കുട്ടികൾക്കും യുവജനങ്ങൾക്കും മാതാപിതാക്കൾക്കും പ്രത്യേക ക്ലാസ്സുകൾ, കൗൺസിലിംഗ് , ഭവനസന്ദർശനം, മദ്യ-മയക്കുമരുന്ന് എന്നിവയ്ക്കെതിരെ നടത്തുന്ന ബോധനക്ലാസ്സുകൾ, മദ്ധ്യസ്ഥ പ്രാർത്ഥന മുതലായവ നടത്തപ്പെടുന്നു. പാരീഷ് മിഷൻ നടത്തുവാനാഗ്രഹിക്കുന്ന ഇടവകകൾ 2012 ആഗസ്റ്റ് 3 (വെള്ളി) ന് മുമ്പായി പാരീഷ് മിഷൻ കോ-ഓർഡിനേറ്റർ/സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. നമ്പർ 98, കോട്ടയം-1 എന്ന വിലാസത്തിൽ അറിയിക്കണം.

10-ാം പേജിൽ നിന്നും....

യിൽ വായിക്കുന്ന ലേഖനത്തിൽ പരി. പൗലോസ് ശ്ലീഹാ നൽകുന്ന ഉപദേശമായി എഫേ. 6:2 ൽ നാം ഇങ്ങനെയാണ് കേൾക്കുക: "നിനക്ക് നന്മയുണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടെ ഇരിപ്പാനും നിന്റെ അപ്പനെയും അമ്മയെയും ബഹുമാനിക്ക എന്നത് വാഗ്ദത്തത്തോടുകൂടിയ പ്രഥമ കല്പനയാകുന്നു." ബഹുമാനിക്കേണ്ടത് എങ്ങനെയാണെന്ന് അതിനുമുൻപുള്ള വാക്യത്തിൽ പറയുന്നുമുണ്ട്. "മക്കളേ, നിങ്ങളുടെ അമ്മയപ്പന്മാരെ കർത്താവിൽ അനുസരിപ്പീൻ അതു ന്യായമല്ലോ." കൊലോസ്യർക്ക് എഴുതുമ്പോഴും പരി. പൗലോസ് ശ്ലീഹാ ഇത് ആവർത്തിക്കുന്നു. കൊലോ. 3:20 'നിങ്ങളുടെ അമ്മയപ്പന്മാരെ സകലത്തിലും അനുസരിപ്പീൻ' ലേവ്യ. 19:3 ൽ 'അമ്മയപ്പന്മാരെ ഭയപ്പെടണം' എന്നു ആവ. 27:16 ൽ അമ്മയേയോ അപ്പനെയോ നിന്ദിക്കുന്നവൻ 'ശപിക്കപ്പെട്ടവൻ' എന്നു പറയുമ്പോൾ മാതാപിതാക്കൾക്കു നൽകേണ്ട ബഹുമാനത്തിന്റെ ഗൗരവം എത്ര വലുതാണെന്നു വ്യക്തമാക്കുന്നു. ജ്ഞാനിയായ ശലോമോൻ ഒരു പടികൂടെ കടന്നു പറയുന്നു. സദൃ. 30:17 "അപ്പനെ പരിഹസിക്കുകയും അമ്മയെ അനുസരിക്കാതിരിക്കുകയും ചെയ്യുന്ന കണ്ണിനെ തോട്ടരികത്തെ കാക്ക കൊത്തിപ്പറിക്കുകയും കഴുകൻ കുഞ്ഞ് തിന്നുകയും ചെയ്യും." മക്കൾക്ക് ശലോമോൻ നൽകുക ശ്രേഷ്ഠമായ ഉപദേശങ്ങളും (സദൃ. 1:8; 6:20; 23:22) ശ്രദ്ധാർഹങ്ങളാണ്.

ഇന്ന് നഷ്ടമായിക്കൊണ്ടിരിക്കുന്ന ഒരു സൽസ്വഭാവമാണ് അനുസരണശീലം. ആരും ആരേയും അനുസരിക്കുകയില്ല. മാതാപിതാക്കളെയും മുതിർന്നവരെയും ഗുരുക്കന്മാരെയും ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്യുമ്പോൾ അനുഗ്രഹത്തിന്റെ വാതിൽ തുറന്നു കിട്ടുന്നുവെന്ന സത്യം നാം വിസ്മരിച്ചു തുടങ്ങിയിരിക്കുന്നു. രാത്രി മുഴുവനും അദ്ധ്വാനിച്ച് ഒന്നും കിട്ടാതെ ശൂന്യമായ പടകുമായി നിരാശരായി നിന്ന ശീമോനും കൂട്ടരും. 'നിന്റെ വാക്കിനു വലയിറക്കാം' എന്നു പറഞ്ഞ് കർത്താവിനെ അനുസരിച്ചപ്പോഴാണ് നിറഞ്ഞ പടകെന്ന അനുഗ്രഹവും ശ്ലീഹായെന്ന സ്ഥാനവും കരഗതമാക്കിയത്. അപ്പനോടു ചേർന്ന് വല നന്നാക്കുന്ന യാക്കോബിലും യോഹന്നാനിലും ഈ അനുസരണശീലം കർത്താവ് ദർശിച്ചതാണ് അവരെ ശിഷ്യരായി ചേർക്കുവാൻ കാരണം.



2012 ജൂൺ മാസം 1-ാം തീയതി മുതൽ അഖില മലങ്കര മർത്തമറിയം സമാജം വൈസ് പ്രസിഡന്റ് ആയി പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ച ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ. ഇപ്പോൾ ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറിയായി പ്രവർത്തിക്കുന്നു.

കവിത

# രണ്ടാംവരവ്

**ലിബിൻ ഐ. പൗലോസ്**

ഞാൻ ഇതാ വീണ്ടും വെരുന്നു,
നിങ്ങൾ എന്നെ ക്രൂശിക്കും,
എങ്കിൽപോലും-
ഇതാ-എന്റെ കൈകൾ
നിങ്ങൾ അന്നൊരിക്കൽ
ആണിയടിച്ച് മുറിവേൽപ്പിച്ച
എന്റെ കൈകൾ-
ഈ മുറിവുകൾ-
അന്നെന്റെ മനസ്സിലും-
വിലാപുറത്തും.
ദുഃഖവും ദുരിതവും ഞാൻ
സൃഷ്ടിച്ചതു തന്നെ
പക്ഷെ.....
മഴപോലെ-
നിലാവുപോലെ, നിഴലുപോലെ,
കൊടുംകാറ്റുപോലെ, കടലുപോലെ,
നിന്റെ പാപങ്ങളുടെ
ക്രൂശു മരണത്തിനായി
ഞാൻ വീണ്ടും വരുന്നു
എന്റെ രണ്ടാം വരവ്.

പ്രതികരണം

# മാറ്റങ്ങളിലൂടെ മുന്നേറുന്ന മലങ്കര ഓർത്തഡോക്സ് സഭ

പ്രൊഫ. വി.ഐ. ജോസഫ്, പഴയിടത്ത്

മലങ്കര ഓർത്തഡോക്സ് സഭ വി. മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം പിൻപറ്റി ഇൻഡ്യയിലും വിദേശത്തുമായി വളർന്നുപന്തലിച്ചുകൊണ്ടിരിക്കുന്നു. ഭാരതത്തിന്റെ പുരോഗമനപരമായ മാറ്റങ്ങൾ ഉൾക്കൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയും തങ്ങളുടെ വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ട് പുരോഗതിയിൽ നിന്നും പുരോഗതിയിലേക്ക് അസൂയാവഹമായി വളർന്നുകൊണ്ടിരിക്കുന്നു.

പരിശുദ്ധ ദിദിമോസ് വലിയബാവാ തിരുമേനിയുടെ ആത്മീയ ദാർശനികത ഏറ്റുവാങ്ങി ശ്രേഷ്ഠരായ മെത്രാപ്പോലീത്താമാരുടെ സഹകരണത്തിൽ സഭാ നൗകയുടെ അമരക്കാരനായി ഭരണനേതൃത്വം നൽകുന്ന നി.വ.ദി.മ. ശ്രീ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ഇടയ നേതൃത്വം സഭയ്ക്ക് അനുഗ്രഹമായിരിക്കുന്നു.

സഭാന്തരീക്ഷത്തിൽ കലഹത്തിന്റെ വിത്തു വിതച്ച് അനീതിയുടെ ഫലം കൊയ്യുവാൻ വെമ്പുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ നീതിക്കും ക്രിസ്തീയത്വത്തിനും നിരക്കാത്ത ഭീഷണി ഉണ്ടായിട്ടും നമ്മുടെ സഭ കെട്ടുറപ്പുള്ള ഒരു ആത്മീയ സമൂഹമായി വളർന്നുകൊണ്ടിരിക്കുന്നു.

സഭാ ഭരണഘടന (1934- Constitution) കാലോചിതമായി പരിഷ്ക്കരിക്കുന്നതിന് സഭാനേതൃത്വം കാട്ടിയ ആർജ്ജവം ശ്ലാഘനീയമാണ്.

21 വയസ്സ് പൂർത്തിയായ സ്ത്രീകൾക്കും ഇടവകയോഗ അംഗത്വം നൽകുകയും ഇടവകതലത്തിൽ ഭരണരംഗങ്ങളിൽ തെരഞ്ഞെടുക്കപ്പെട്ട് പ്രവർത്തിക്കുവാൻ അവകാശം നൽകുകയും ചെയ്തത് സഭാ ചരിത്രത്തിലെ ഒരു മഹത് സംഭവമാണ്. 2011 നവംബർ 21-ാം തീയതി 475/2011 -ാം നമ്പർ കല്പനയിലൂടെ പ. ബാവാതിരുമേനി ഇത് പ്രസിദ്ധീകരിച്ച് പ്രഖ്യാപിച്ചിട്ടുണ്ട്. ഇടവകതലത്തിലെ ഭരണക്രമത്തിൽ പങ്കാളിത്തമില്ലെന്ന് വിലപിച്ചിരുന്ന സ്ത്രീകൾക്ക് സന്തോഷം പകർന്നു നൽകിയ ഒരു ഭരണഘടനാ മാറ്റമാണിത്.

എന്നാൽ ഇടവകതലത്തിൽ ചില അലോസരങ്ങൾക്ക് ഇത് കാരണമായേക്കാം. പള്ളി കമ്മറ്റിയിൽ സ്ത്രീ പ്രാതിനിധ്യം നിർബന്ധമാണോയെന്നും, അവരുടെ അംഗസഖ്യ എത്ര ആയിരിക്കണമെന്നും, അവരെ തിരഞ്ഞെടുക്കുന്നത് സ്ത്രീ സമാജങ്ങളുടെ എണ്ണത്തിന് അനുസരിച്ചാണോയെന്നും മറ്റുമുള്ള സംഗതികളെ സംബന്ധിച്ച് ഒരു വ്യക്തത ഉണ്ടായിരിക്കേണ്ടതാണ്. പുരോഗതിയുടെ പടവുകൾ ചവുട്ടികയറുന്ന സഭയിൽ ഈ സംശയങ്ങൾക്ക് ഉചിതമായ നിവാരണം സഭാനേതൃത്വം നൽകുമെന്നും പ്രതീക്ഷിക്കുന്നു.

ചിട്ടയായ ഭരണരീതിയ്ക്ക് എന്നും മാതൃകയായിട്ടുള്ള ചെങ്ങന്നൂർ മെത്രാസനത്തിലെ ദേവാലയങ്ങളിൽപ്പോലും ഈവക കാര്യങ്ങൾക്ക് ഐക്യരൂപ്യം ഇല്ലായെന്നുള്ളതാണ് സത്യം. ഭരണഘടനാനുസൃതം എന്ന പേരിൽ ഇടവകയോഗം വിളിച്ചുകൂട്ടി പ്രാർത്ഥനാ യോഗങ്ങളെ പ്രതിനിധീകരിച്ച് കമ്മറ്റി അംഗങ്ങളെ തെരഞ്ഞെടുക്കുന്നു. ഈ നടപടി ഭരണഘടനാനുസരണം അല്ല. ഭരണഘടനയിൽ ഇതിന് ഉപോത്ബലകമായ വകുപ്പുമില്ല. മാത്രമല്ല ഇതിന് ആനുപാതിക പ്രാതിനിധ്യ സ്വഭാവവുമില്ല. ഇടവകയുടെ പുരോഗതിക്ക് അതിലെ അംഗങ്ങൾക്ക് ഭരണസമിതിയിൽ ആനുപാതിക പ്രാതിനിധ്യം ഉറപ്പാക്കേണ്ടതാണ്. ഭരണഘടനയുടെ 12-ാം വകുപ്പ് നിർബന്ധമായി നടപ്പിലാക്കിയാൽ ഈ പ്രശ്നങ്ങൾക്ക് പരിഹാരം കാണാവുന്നതാണ്. സഭയിലെ ദേവാലയങ്ങളിൽ ഈ വൈരുദ്ധ്യം നീക്കി നടപടിക്രമത്തിന് ഐക്യരൂപ്യം ഉണ്ടാക്കിയാൽ അതു പിൻപറ്റി ഇതും മറ്റു പലതുംപോലെ സഭയിൽ ആകമാനം നടപ്പിൽ വരുത്താവുന്ന ഒരു പരിഷ്ക്കാരമായിരിക്കും.

സഭയുടെ പുരോഗതി ദേവാലയങ്ങളിൽ പ്രതിബിംബിക്കണം. ആയതിന് സഹായകമാകുമാറ്, കൈക്കാരൻ, സെക്രട്ടറി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരുടെ കാലാവധി ഭരണഘടനയുടെ 25-ാം വകുപ്പിൽ പറയുംപോലെ ഒരുവർഷമായിരിക്കണം.

ദേവാലയത്തിന്റെ പ്രൗഡി വർദ്ധിപ്പിക്കുന്നതിന് ദേവാലയ കമ്മറ്റി അംഗങ്ങളുടെ വ്യക്തിപരമായ സംഭാവനകൾ ഉപകരിക്കണം മറിച്ചാകരുത്. ഭരണത്തിലുള്ള ആളുകൾ വർഷംതോറും മാറി മാറി വരുമ്പോൾ നൂതനങ്ങളായ ആശയങ്ങളും ശൈലികളും രൂപപ്പെടും. ഇത് ഇടവകയുടെ പുരോഗതിക്ക് പ്രയോജകീഭവിക്കും. സഭാതലത്തിലും ഇടവകതല പുരോഗതിയുടെ മാറ്റൊലി മുഴങ്ങും. അങ്ങനെ "മാറ്റങ്ങളിലൂടെ മുന്നേറുന്ന മലങ്കര ഓർത്തഡോക്സ് സഭയ്ക്കായി പ്രാർത്ഥിക്കാം പ്രയത്നിക്കാം.



# മക്കൾ നിന്റെ മേശക്ക് ചുറ്റും ഒലിവ് തൈകളോ?

**ശ്രീമതി ഗ്രേസി രാജു തയ്യിൽ**

മക്കൾ യഹോവ നല്കുന്ന അവകാശവും ഉദര ഫലം അവൻ തരുന്ന പ്രതിഫലവും തന്നെ ( സങ്കീ.127-3). നിന്റെ മേശക്കു ചുറ്റും ഒലിവ് തൈകൾപോലെയും ഇരിക്കും. (സങ്കീ. 128-3).

മക്കളെക്കുറിച്ച് ദൈവത്തിനുള്ള സങ്കല്പ മാണ് സങ്കീർത്തനക്കാരൻ വരച്ചുകാട്ടിയിരിക്കുന്നത്. ഇതിന്റെ പ്രസക്തി എന്തെന്ന് നാം ചിന്തിക്കാറുണ്ടോ? . അതിജീവനവും, ധനസമ്പാദനവും മാത്രം ലക്ഷ്യം വയ്ക്കുന്ന ആധുനിക സമൂഹത്തിന് തിരക്ക് എന്ന മൂന്നക്ഷരത്തിന്റെ മറവിൽ കുഞ്ഞുങ്ങളെ ശരിയായ പാതയിൽ വളർത്താൻ പലപ്പോഴും കഴിയാതെ പോകുന്നില്ലേ? പത്രമാധ്യമങ്ങളിലൂടെ കുഞ്ഞുങ്ങളുടെ വഴിപിഴച്ച പോക്കു മൂലമുണ്ടാകുന്ന ഭയാനകമായ സംഭവ വികാസങ്ങളെക്കുറിച്ച് നാം അറിയാറുണ്ടല്ലോ. ഇങ്ങനെ പോയാൽ നമ്മുടെ ഭാവിതലമുറയുടെ ഗതി എന്താകും എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

കുഞ്ഞുങ്ങൾ വഴിപിഴച്ചുപോകുന്നത് അവരുടെ കുറ്റംകൊണ്ടാണോ? അതോ അവർ വളർന്നു വരുന്ന സാഹചര്യങ്ങളുടെ സമ്മർദ്ദം കൊണ്ടോ? നേരായ മാർഗ്ഗം കാണിച്ചുകൊടുക്കാൻ മാതാപിതാക്കൾക്കോ ഗുരുകാരണവന്മാർക്കോ സാധിക്കാതെ പോകുന്നതുകൊണ്ടാണോ? കുഞ്ഞുങ്ങൾ വളർന്ന് വരുന്നതിനനുസരിച്ച് അവർക്ക് സ്വാതന്ത്ര്യത്തിനുള്ള അഭിനിവേശവും വർദ്ധിച്ചുകൊണ്ടിരിക്കും.

പക്ഷെ ഇപ്പോൾ മാതാപിതാക്കൾ ശ്രമിക്കുന്നതും, വളരെ ലളിതമായി സാധിച്ചുകൊടുക്കുന്നതും അവർക്ക് ഈ അനന്തവിഹായസ്സിൽ പാറിപറക്കാനുള്ള സ്വർണ്ണചിറകുകൾ ഉണ്ടാക്കുക എന്നുള്ളതാണ്. എന്നാൽ അവരുടെ ജീവിതത്തിന്റെ അടിത്തറ പാകികൊടുക്കാൻ മാതാപിതാക്കൾ അമ്പേ മറന്നു പോകുന്നു എന്നുള്ളത് ദുഃഖകരമായ ഒരു സത്യം മാത്രമാണ്. "ഭൂമി ദൈവത്തിന്റെ മുമ്പാകെ വഷളായി, ഭൂമി അതിക്രമംകൊണ്ട് നിറഞ്ഞിരിക്കുന്നു. ദൈവം ഭൂമിയെ നോക്കി. അത് വഷളായി എന്ന കണ്ടു. സകല ജഡവും ഭൂമിയിൽ തന്റെ വഴി വഷളാക്കിയിരിക്കുന്നു" (ഉല്പത്തി. 6.11-12) നോഹയുടെ കാലത്ത് എന്നതുപോലെ ദൈവം ഇപ്പോഴും ഇതു തന്നെ നമ്മോട് പറയുന്നു. ദൈവം നോഹയുടെ കാലത്ത് ചെയ്തതുപോലെ ചെയ്യാതിരിപ്പാനും സോദോമും, ഗമോറയും നശിപ്പിച്ചതുപോലെ ഭൂമിയെ നശിപ്പിക്കാതിരിപ്പാനും വരും തലമുറയെ നല്ല മാതൃകയിൽ വളർത്തേണ്ടത് മാതാപിതാക്കളുടെ കടമയാണ്.

"പിതാക്കന്മാരേ, നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ കർത്താവിന്റെ ബാലശിക്ഷയിലും പത്ഥ്യോപദേശത്തിലും പോറ്റി വളർത്തുവിൻ" (എഫേസ്യർ 6-4). ദൈവം നമുക്ക് തന്നിട്ടുള്ള ഉപദേശമാണിത്. ഇത് നമ്മൾ പാലിക്കുന്നുണ്ടോ? എബ്രായർ 12-5-11 വരെയുള്ള വാക്യങ്ങൾ വായിച്ചാൽ മനസ്സിലാകും, അവന്റെ വിശുദ്ധിയെ പ്രാപിക്കേണ്ടതിന് നമ്മുടെ ഗുണത്തിനായിട്ടാണ് സ്വർഗ്ഗീയ പിതാവ് നമ്മെ ശിക്ഷിക്കുന്നതെന്ന് അതുപോലെ ഭൂമിയിലെ പിതാക്കന്മാർക്കും ചെയ്യാനുള്ള കടമയില്ലേ? മക്കളെ സ്നേഹത്തോടെ ശാസിക്കുകയും, ശിക്ഷിക്കുകയും ചെയ്താൽ മാത്രമേ അവർ നന്മ നിറഞ്ഞവരായിതീരുകയുള്ളൂ.

വടി ഉപയോഗിക്കാത്തവൻ തന്റെ മകനെ പകക്കുന്നു അവനെ സ്നേഹിക്കുന്നവനോ, ചെറുപ്പത്തിലെ അവനെ ശിക്ഷിക്കുന്നു. (സദൃശ്യ 13-24) മറ്റുള്ളവരുടെ മക്കളെ താരതമ്യപ്പെടുത്തിയാണ് നാം പലപ്പോഴും മക്കളെ വളർത്തുന്നത്. അവരുടെ കൂട്ടുകാരേക്കാൾ കൂടുതൽ ഉയരത്തിലായിരിക്കണം. അവരുടെ വിദ്യാഭ്യാസത്തിന്റെ ഓരോ ഘട്ടങ്ങളും, അവരേക്കാൾ കൂടുതൽ സുഖസൗകര്യങ്ങൾ നമ്മുടെ മക്കൾക്ക് ഉണ്ടായിരിക്കണം. ഇവയൊക്കെയാണ് മാതാപിതാക്കളുടെ ചിന്ത. ആ വിധത്തിലാണ് കുഞ്ഞുങ്ങളെ വളർത്താൻ ശ്രമിക്കുന്നതും. ഒരു കോടീശ്വരന്റെ മകനോ, മകളോ ജീവിക്കുന്നതുപോലെ ജീവിക്കണം എന്ന ചിന്ത മക്കളുടെ ഹൃദയത്തിൽ അറിഞ്ഞോ, അറിയാതെയോ ഉണ്ടാക്കാൻ ശ്രമിക്കുന്നത് അവരെ വഷളത്തരങ്ങളിലേക്ക് നയിക്കാൻ ഇടയാകും. അങ്ങനെ ചെയ്യാതെ ദൈവാശ്രയമുള്ളവരായി പ്രയാസങ്ങളും ദുഃഖങ്ങളും അറിഞ്ഞ് ജീവിക്കുവാൻ അവരെ പിഠിപ്പിക്കുക.

ഒരിക്കൽ ഒരു മുയലിന്റെ മാളത്തിനടുത്ത് ഒരു എലിയുടെ മാളവും ഉണ്ടായിരുന്നു. വെളുത്തു തുടത്ത കുഞ്ഞുങ്ങൾ ഉടനെ തങ്ങൾക്കും ഉണ്ടാകുമല്ലോ എന്നോർത്ത്. പക്ഷേ പിറന്നപ്പോൾ ശരിക്കും കറുത്ത് ഇരുണ്ട് ചടച്ചിരിക്കുന്ന എലിക്കുഞ്ഞുങ്ങളെ അവർക്ക് ഉൾക്കൊള്ളാനായില്ല. അവർക്ക് വളരെ വിഷമം ഉണ്ടായി. ഉടനെ അവർ മുയൽ കുഞ്ഞുങ്ങൾ തിന്നുന്ന പച്ചിലകളും കിഴങ്ങുവർഗ്ഗങ്ങളും, പഴവർഗ്ഗങ്ങളും കുഞ്ഞുങ്ങൾക്ക് കൊടുത്തുനോക്കി. പക്ഷേ ഒരു ഫലവുമുണ്ടായില്ല. കുറച്ച് ദിവസം കഴിഞ്ഞപ്പോൾ അടുത്തുള്ള വീട്ടുടമസ്ഥൻ ഇറച്ചിക്കുവേണ്ടി രണ്ടുമൂന്ന് മുയൽ കുഞ്ഞുങ്ങളെ പിടിച്ച് കഴുത്തറക്കുന്നത് കണ്ട് അടുത്ത മാളത്തിൽ ആ കാര്യങ്ങളെല്ലാം വീക്ഷിച്ചുകൊണ്ടിരുന്ന ഉറുമ്പ് എലിയോട് ഇങ്ങനെ പറഞ്ഞു. “ ഇപ്പോൾ നിന്റെ കുഞ്ഞുങ്ങൾ മുയൽ കുഞ്ഞുങ്ങളെപ്പോലെ വെളുത്ത് തുടത്ത് ഇരുന്നിരുന്നുവെങ്കിൽ നിന്റെ മക്കളേയും അയാൾ കൊണ്ടുപോയി കഴുത്ത് വെട്ടി ഇറച്ചിയാക്കിയേനേം” എന്ന്.

നാമും നമ്മുടെ മാതാപിതാക്കളെ കരുതുകയും, മറ്റുള്ളവരെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യണം. ദാഹിച്ചും വലഞ്ഞും വരുന്നവനോട് ഞാൻ നിനക്കുവേണ്ടി പ്രാർത്ഥിക്കാം എന്ന് പറഞ്ഞാൽ എന്ത് പ്രയോജനം? ആവശ്യങ്ങളിൽ സഹജിവികൾക്ക് സഹായം ചെയ്യുകയും കുഞ്ഞുങ്ങളെ അത് പഠിപ്പിക്കുയും ചെയ്യുക.

കുട്ടികളെ സന്മാർഗ്ഗത്തിലേക്ക് നയിക്കുന്നതിന് ഉപദേശിക്കുകയല്ല, വിവിധ സാഹചര്യങ്ങളിലെ അനുഭവങ്ങളുമായി അവരെ പരിചയപ്പെടുത്തുകയാണ് വേണ്ടത്. വിമർശനങ്ങളുമായി ഇടപെട്ട് കഴിയുന്ന കുഞ്ഞുങ്ങൾ കുറ്റപ്പെടുത്താൻ ശീലിക്കുന്നു. ശത്രുതയുടെ അന്തരീക്ഷത്തിലാണ് വളരുന്നതെങ്കിൽ ശണ്ഠകൂടാൻ താല്പര്യമുണ്ടാകും. ഭയത്തിലാണ് വളരുന്നതെങ്കിൽ ഏതിനേയും പേടിക്കും. ദുരിതത്തിലാണെങ്കിൽ സ്വയം ശപിക്കാനാകും പ്രവണത. പരിഹാസത്തിൽ വളർന്നാൽ ലജ്ജിച്ച് തലതാഴ്ത്തുന്നവരാകും. അസൂയയും, കുറ്റബോധവും നിറഞ്ഞുനില്ക്കുന്ന അന്തരീക്ഷമാണെങ്കിൽ കുശുമ്പും അപരാധബോധവും ഉണ്ടാകും.

പ്രോത്സാഹനത്തോട് വളർത്തിയാൽ ആത്മവിശ്വാസമുള്ള കുഞ്ഞുങ്ങളായി വളരും. ആത്മവിശ്വാസത്തോടു കൂടി അവരെ വളർത്തുക. അവരെ അംഗീകരിക്കുകയും, മറ്റുള്ളവരുമായി എല്ലാം പങ്കുവയ്ക്കുന്ന അന്തരീക്ഷം ഉണ്ടാക്കുകയും ചെയ്യുക. സത്യസന്ധതയും, കാരുണ്യവും, പരിഗണനയും കണ്ട് കുഞ്ഞുങ്ങൾ വളരട്ടെ. വാക്കുകളേക്കാൾ ശക്തി നമ്മുടെ പ്രവർത്തികൾക്ക് ഉണ്ടാകണം. കാരണം നമ്മുടെ കുഞ്ഞുങ്ങൾ നമ്മുടെ പ്രവർത്തികൾ കണ്ടാണ് വളരുന്നത്. എഴുത്തുകാരൻ Robert Fulghem ന്റെ വാക്കുകൾ കടം എടുത്താൽ ("Don't worry that children never listen to you; Worry that they are always waiting you") നിങ്ങളുടെ കുഞ്ഞുങ്ങൾ നിങ്ങളെ അനുസരിക്കുന്നില്ലെന്ന് വിചാരപ്പെടരുത്; അവർ എപ്പോഴും നിങ്ങളെ നിരീക്ഷിക്കുന്നുണ്ട് എന്ന് വിചാരപ്പെടുക.

അങ്ങനെ അവർ ആഗ്രഹിക്കുന്ന ഏത് ലക്ഷ്യവും നേടാൻ കഴിയുമെന്ന വിശ്വാസം അവരിൽ വളർത്തി എടുക്കാൻ പറ്റുന്ന വിധത്തിൽ അവരെ വളർത്താൻ കഴിഞ്ഞാൽ ഒരു രക്ഷിതാവെന്നനിലയിൽ നിങ്ങൾ വിജയിച്ചു. അങ്ങനെ ലോകത്തിന് മാതൃകകളായി, ഉപകാരികളായി വളർന്നാൽ മാത്രമേ നമുക്ക് പറയാൻ കഴിയുകയുള്ളൂ. മക്കൾ എന്റെ മേശയ്ക്കു ചുറ്റും ഒലിവ് തൈകൾ പൊലെയാണെന്ന്. അപ്പോൾ മാത്രമേ നമ്മുടെ ഭാവി തലമുറ അനുഗ്രഹിക്കപ്പെട്ട തലമുറ ആകുകയുള്ളൂ. അങ്ങനെ നമ്മുടെ ദേശവും, രാജ്യവും, ലോകം തന്നെയും ആദിയിൽ ദൈവം സ്വന്തം കൈയ്യാൽ നിർമ്മിച്ച നമ്മെ കാപ്പാൻ ഏല്പിച്ച ഏദൻ തോട്ടം പോലെ ആകും എന്ന് നമുക്ക് ആശിക്കാം. ആ നല്ല സുന്ദര സ്വപ്നം നിറവേറാൻ ദൈവം നമ്മെ സഹായിക്കട്ടെ, അനുഗ്രഹിക്കട്ടെ എന്ന് ഹൃദയംഗമായി ദൈവത്തോട് നമുക്ക് പ്രാർത്ഥിക്കാം.



## സെന്റ് തോമസ് ദിനാചരണം

കൂർത്തമല ഓർത്തഡോക്സ് മാർത്തോമ്മാ ഇടവകകളുടെ സംയുക്ത ആഭിമുഖ്യത്തിൽ സെന്റ് തോമസ് ദിനം ജൂലൈ മാസം 8–ാം തീയതി ഞായറാഴ്ച കൂർത്തമല സെന്റ് മേരീസ് ദേവാലയത്തിൽ വെച്ച് ആചരിച്ചു. റവ. കെ.എസ്. മാത്യു (K.C.C സെക്രട്ടറി) മുഖ്യസന്ദേശം നൽകി. ഫാ. കോരുത് ചെറിയാൻ, റവ. ജേക്കബ് മാത്യു, ഫാ. സുനിൽ ജോസഫ്, ശ്രീ. ബിജു മാത്യു കുറ്റിക്കാട്ട് എന്നിവർ നേതൃത്വം നൽകി.

## കാർഷിക സെമിനാർ

കൂർത്തമല മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കാർഷിക സെമിനാറും വിത്തുവിതരണവും ജൂൺ 23 ന് സെന്റ് ജോൺസ് ചാപ്പലിൽ നടത്തപ്പെട്ടു. കാർഷിക സർവ്വകലാശാലയിലെ ഡോ. സജിനി സെമിനാറിൽ ക്ലാസ്സെടുത്തു. ഫാ. കോരുത് ചെറിയാൻ, ഫാ. സുനിൽ ജോസഫ്, റിനോ കെ. മാത്യു എന്നിവർ നേതൃത്വം നൽകി.

# ദശാംശ പദ്ധതി

**പിരളശ്ശേരി സെന്റ് ജോർജ്ജ്**

328ശ്രീ. കെ. സി. പോത്തൻ, കൊച്ചുകിഴക്കേതിൽ,329ശ്രീ. ജേക്കബ് ഉമ്മൻ, ചാരുനിൽക്കുന്നതിൽ കാരുണ്യ,330ശ്രീ. സണ്ണി, കൊച്ചു കിഴക്കേതിൽ,331ശ്രീ. വി. ജി.വർഗ്ഗീസ്, മാവുനിൽക്കുന്നതിൽ,332ശ്രീമതി ശാന്തമ്മ വർഗ്ഗീസ്, മേലത്തേ ഉഴത്തിൽ,333ശ്രീ. വി. കുര്യൻ, വള്ളിഉഴത്തിൽ പ്രിൻസി വില്ല ,334ശ്രീ. സിജിൻ ജേക്കബ്, വലിയതറയിൽ,335ശ്രീ. ജേക്കബ് ജോർജ്ജ്, മോടിയിൽ,336ശ്രീമതി സൂസൻ തോമസ്, ഈഴരേത്ത് അനുഗ്രഹ,337ശ്രീ. ജോർജ്ജ് വർഗ്ഗീസ്, മോടിയിൽ ഷെൽബി ഭവൻ,338ശ്രീ. പി. കെ. കുര്യൻ, പറമ്പിൽ പടിഞ്ഞാറ്റുകര,339ശ്രീ. ജോൺ നൈനാൻ, കടിക്കലേത്ത്,340ശ്രീ. ഷിനു മാത്യു, ഇടിച്ചാണ്ടി പറമ്പിൽ ,341ശ്രീ. ഫിലിപ്പ് നൈനാൻ, കടിക്കലേത്ത്342ശ്രീ. ജോസഫ് വർഗ്ഗീസ്, കക്കുന്നതിൽ,343ശ്രീ. റ്റി. എം. ജോൺ, തടവുഴത്തിൽ,344ശ്രീ. സഞ്ചു റ്റി. ചാക്കോ, തിനംകാലായിൽ,345ശ്രീ. എം. സി. ഈശോ, മലയിൽ,346ശ്രീമതി റിൻസി സൂസൻ മാത്യു, കളീക്കൽ ലൗഡൈൽ,347ശ്രീ. വർഗ്ഗീസ് ഈശോ, തോണ്ടിയേത്ത്,348ശ്രീമതി ലീലാമ്മ ജോസ്, പാക്കുഴത്തിൽ,349ശ്രീമതി സുബിൻ ബേബി, കുഴിത്തറയിൽ പുത്തൻവീട്,350ശ്രീ. ചാക്കോ തോമസ്, വല്യതറയിൽ,351ശ്രീ. വി. എം. ഈശോ, വടക്കേടത്ത് പറമ്പിൽ ബിജു ഭവൻ,352ശ്രീ. ചാക്കോ, വൈദ്യൻപറമ്പിൽ,353ശ്രീ. ഐസക്ക്, പുത്തൻപുരയ്ക്കൽ,354ശ്രീ. വർഗ്ഗീസ് കെ. റ്റി., കക്കുന്നിൽ,355ശ്രീ. റ്റി. എസ്. യോഹന്നാൻ, തോണ്ടിയേത്ത്,356ശ്രീ. ഏബ്രഹാം തോമസ്, തടയുഴത്തിൽ,357ശ്രീ. അനീഷ് കോശി, പറമ്പിൽ പടിഞ്ഞാറ്റിൻകര,358ശ്രീ. സിജു എമിൽ ഫിലിപ്പ്, ഒലേപ്പുറത്ത്

**പേരിശ്ശേരി സെന്റ് മേരീസ്**

360ശ്രീ. ജോസ് വർഗ്ഗീസ്, കുഴിത്തറയിൽ,361ശ്രീ. സി.ഡി. ജോൺ, ചിറത്തലയ്ക്കൽ,362ശ്രീ. കെ. റ്റി. ജോസഫ്, കുമ്പഴ പുത്തൻവീട്,363ശ്രീ. ബേബി ജോൺ, അഴകത്ത് റിൻസി വില്ല,364ശ്രീ. കെ. ജെ. കോശി, കളീക്കൽ തുണ്ടിയിൽ,365ശ്രീ.കെ. വി. തോമസ് , കളീക്കൽ,366ശ്രീ. സച്ചു കുര്യൻ, അമ്പീത്തറയിൽ,367ശ്രീ. റ്റി. ജി. ജോർജ്ജ്, തൂമ്പാറ്റേത്ത്,368ശ്രീ. എ. വി. ജോസഫ്, കൂടത്തിൽ,369ശ്രീ. പി. വി.ജോൺ, ഹെലൻ വില്ല,370ശ്രീ. സി. ജെ. വർഗ്ഗീസ്, മുല്ലേലിൽ തുണ്ടിയിൽ,371ശ്രീ. ഉമ്മൻ തോമസ്, വെണ്മണി പീടികയിൽ,372ശ്രീ. ജോൺ വർഗ്ഗീസ്,, പഴയവീട്ടിൽ,373ഡോ. എ. ജെ. ജയിംസ്, ആനന്ദാനത്ത്,374ശ്രീ. ലിജു ഏബ്രഹാം, തോപ്പിൽ,375ശ്രീമതി ശ്യാമള വലിയപറമ്പിൽ,376ശ്രീ. കെ. ഒ. ചാണ്ടി, കൊച്ചീപ്പറമ്പിൽ,377ശ്രീ. റ്റി. വി. വർഗ്ഗീസ്, തെക്കേവളവന്നൂർ,378ശ്രീമതി മറിയാമ്മ സാമുവേൽ, തോട്ടത്തിൽ പടിഞ്ഞാറേതിൽ,379ശ്രീ. ജോൺ വർഗ്ഗീസ്, കോലടത്തേത്ത് ശാരോൺ വില്ല,380ശ്രീ. ജോസ് തോമസ്, കോലടത്തേത്ത്,381ശ്രീ. തോമസ് സഖറിയാ, മുഞ്ഞാട്ട് കരിങ്ങാട്ടിൽ,382ശ്രീമതി വൽസമ്മ മാമ്മൻ, കൊച്ചുകടന്തോട്ടിൽ,383ശ്രീ. ഗീവർഗ്ഗീസ് പി. തോമസ്, പൂവക്കാട്ട്,384ശ്രീ. ചാക്കോ വർഗ്ഗീസ്, പാറയിൽ വരിക്കോലിൽ,385ശ്രീ. ചാക്കോ വർഗ്ഗീസ്, കൂടത്തിൽ റെഞ്ചി ഭവൻ,386ശ്രീ. ചാക്കോ എം. കോശി, മല്ലപ്പള്ളി ജിക്കോ വില്ല,387ശ്രീ. കെ.വി. അലക്സാണ്ടർ, കാരക്കാട്ടേത്ത്,388ശ്രീ. ജോയ് വർഗ്ഗീസ്, പുത്തൻവീട്ടിൽ,389ശ്രീ. ചെറിയാൻ മാമ്മൻ, കുമ്പഴ പുത്തൻവീട്,390ശ്രീ. സ്റ്റാൻലി ജോർജ്ജ്, പഴയാറ്റിൽ തെക്കേതിൽ,391ശ്രീ. കെ. ജി. മത്തായി, പാർവിനാവിൽ,392ശ്രീ. പി. ജി. ഗീവർഗ്ഗീസ്, പനനിൽക്കുന്നതിൽ,393ശ്രീ. ജോൺ ഫിലിപ്പ്, പഴയവീട്ടിൽ,394ശ്രീ. കുഞ്ഞമ്മ ഫിലിപ്പ്, പഴയവീട്ടിൽ,395ശ്രീ. ജോൺ റ്റി. ചെറിയാൻ, തെരുവിൽ പള്ളിൽ,396ശ്രീ. സി. എം. വർക്കി, ചന്ദ്രവിരുത്തിൻ,397ശ്രീ. കെ. ജെ. ജോർജ്ജ്, കളീക്കൽ,398ശ്രീ. ഏലിയാമ്മ മാത്യു, തടത്തിൽ ചിറമേൽ,399ശ്രീ. എം. കെ. മാത്യു, മാണിക്കശ്ശേരിൽ,400ശ്രീ. അലക്സാണ്ടർ വി. റ്റി., വെറ്റിയാട്ട് ആൽവിൻ വില്ല,401ശ്രീ. കെ. ഒ. ചെറിയാൻ, കാട്ടീരേത്ത്,402ശ്രീ. കെ. ജെ. ഷാജി കളീക്കൽ,403ശ്രീ. പി. റ്റി. വർഗ്ഗീസ്, പൂവക്കാട്ട്,404ശ്രീ. കോശി തോമസ്, കുമ്പഴ നടുക്കേതിൽ,405ശ്രീ. എം. കെ. വർഗ്ഗീസ്, പടിഞ്ഞാറേ ചക്കാലയിൽ,406ശ്രീ. ജോൺ സ്ക്കറിയ, ഗാർഡൻ ഹൗസ്,407ശ്രീ. ഉണ്ണൂണ്ണി വർഗ്ഗീസ്, മാന്തറയിൽ,408ശ്രീമതി മറിയാമ്മ ജോൺ, നെടുമ്പുറത്ത്,409ശ്രീ. എൻ. കെ. ജോർജ്ജ്കുട്ടി, നെടുമ്പുറത്ത്,410ശ്രീമതി ഏലിയാമ്മ തോമസ്, താഴത്തെപ്പറമ്പിൽ,411ശ്രീ. തോമസ് പി. തോമസ്, പ്ലാവിനാൽ412ശ്രീ. വി. ജെ. മാത്യു, വിളനിലത്ത്,413ശ്രീ. എ. ജെ. ജേക്കബ്, ആനന്താനത്ത്,414ശ്രീ. ജോൺ മാത്യു, പടിഞ്ഞാറെ കളത്തറയിൽ,415ശ്രീ. തോമസ് കെന്നഡി, കൊച്ചീപ്പറമ്പിൽ,416ശ്രീമതി കുഞ്ഞൂഞ്ഞമ്മ മാത്യു, തമ്മണപ്പേരിൽ ഗ്രേസ് വില്ല

**കല്ലുങ്കൽ ഈസ്റ്റ് ഇഗ്നേഷ്യസ്**

417ശ്രീമതി ലിസ്സി ചാക്കോ, തേക്കിൽ പുത്തൻപുരയിൽ,418ശ്രീ. ഒ. എസ്. ജോർജ്ജ് ,419ശ്രീ. എം. എസ്. വർഗ്ഗീസ്,420ഡോ. ബാബു തോമസ്, കിഴക്കേപ്പറമ്പിൽ,421ശ്രീമതി സുമി, പുത്തൻപറമ്പിൽ422ശ്രീ. ക്രിസ്റ്റി,423ശ്രീ. സാമുവേൽ ജോർജ്ജ്, ചുറ്റിയിൽ,424ശ്രീമതി മറിയാമ്മ അലക്സാണ്ടർ, മൂലേപ്പള്ളത്ത്,425ശ്രീമതി മറിയാമ്മ വർഗ്ഗീസ്, മൂലേപ്പള്ളത്ത്,426ശ്രീ. പി. എം. കോശി, പുത്തൻപറമ്പിൽ,427ശ്രീ. ജോൺ മാത്യു കിഴക്കേപ്പറമ്പിൽ,428ശ്രീ. ജോൺ രാജൻ, കിഴക്കേപ്പറമ്പിൽ,429ശ്രീ. തോമസ് വർഗ്ഗീസ്, തുണ്ടിയിൽ,430ശ്രീ. തോമസ് മാത്യു, തേക്കിൽ കാരുണ്യ,431ശ്രീ. ചിന്നമ്മ മാത്യു, തേക്കിൽ പടിഞ്ഞാറേ പുത്തൻപുരയിൽ,432ശ്രീ. എ. കെ. ഗീവർഗ്ഗീസ്, ആഞ്ഞിലിക്കുഴിയിൽ,433ശ്രീ. വി. ജി. ജോൺ, കല്ലൻപറമ്പിൽ,434ശ്രീമതി തങ്കമ്മ ഗീവർഗ്ഗീസ്, 435ശ്രീ. വിൽസൺ തോമസ്, 436ശ്രീ. ജോൺസൺ ചാക്കോ,

**ആറ്റുവാ സെന്റ് ബർസൗമ്മാ**

437ശ്രീ. പ്രിൻസ് അലക്സ്, ഷാജി ഭവൻ,438ശ്രീ. റ്റി. എസ്. കോശി, തൈക്കൂട്ടത്തിൽ പുത്തൻവീട്,439ശ്രീ. പാപ്പച്ചൻ, ചാമക്കാലായിൽ,440ശ്രീ. എം. ജോയിക്കുട്ടി, മാളേകാട്ട്441ശ്രീ. തോമസ്, വാലേത്ത് പുത്തൻസ്,442ശ്രീ. പി.

എം. സാമുവേൽ, പുത്തൻവീട്,443ശ്രീ. കോശി ജോൺ, മംഗലശ്ശേരിൽ കോശി വില്ല,444ശ്രീ. ബിജോയി, മണക്കൂറ്,445ശ്രീ. റ്റി. എസ്. സോളമൻ, തൈക്കൂട്ടത്തിൽ446ശ്രീ. സണ്ണി, കാഞ്ഞിരവേലിൽ,447ശ്രീ. പി. എം. തോമസ്, പുത്തൻമഠം ,448ശ്രീ. ബാബു, പുത്തൻകാവിൽ,449ശ്രീ. ജോണിക്കുട്ടി, താക്കുളത്തിൽ,450ശ്രീ. തങ്കച്ചൻ, ഷൈനി ഭവൻ,451ശ്രീ. എൻ. ജി. ജോൺ, പാറപാട്ട്,452ശ്രീ. ജെബിൻ ജേക്കബ്, പൂവൻപള്ളിൽ,453ശ്രീ. സി. വി. സാമുവേൽ, വി. എം. കോട്ടേജ്,454ശ്രീ. ഷിബു, പാറമൺ,455ശ്രീ. മാത്യു ജോർജ്ജ്, സജി ഭവൻ,456ശ്രീ. രാജു എസ്. എം., മരോട്ട്മൂട്ടിൽ,457ശ്രീ. ജോൺ, പള്ളിക്ക ബംഗ്ലാവ്,458ശ്രീ. ജോയിക്കുട്ടി, അമ്പോലിൽ ഇടപ്പുര,459ശ്രീ. രാജു, പി. പി. വില്ല,460ശ്രീ. റ്റി. വൈ. ജോൺ, അനിൽ കെ. സാം,461ശ്രീ. ഷാജി, കാഞ്ഞിരം നിൽക്കുന്നതിൽ,462ശ്രീ. ജോസഫ് സി. മാത്യു, പാലത്തുംതലയ്ക്കൽ,463ശ്രീമതി എലിസബേത്ത് വർഗ്ഗീസ്, പുത്തൻകാവിൽ,464ശ്രീ. ബിജു, പാറമൺ,465ശ്രീ. ജോർജ്ജ്കുട്ടി, തടത്തിൽ,466ശ്രീ. ഡി. ബാബു, ക്രൈസ്റ്റ് കോട്ടേജ്,467ശ്രീ. ഈപ്പൻ ഡാനിയേൽ, പ്ലാവിലയിൽ,468ശ്രീ. മിനി ചാക്കോ, കുറ്റിക്കാട്ട്,469ശ്രീ. വി. ജി. ഫിലിപ്പ്, വരിക്കോലിവെട്ടത്ത്,470ശ്രീ. അമ്മിണി, പടിഞ്ഞാറേശ്ശേരിൽ,471ശ്രീമതി മോളി സ്ലീബാ, യെരിഹോം,472ശ്രീ. പാപ്പച്ചൻ, കോട്ടവിളയിൽ ,473ശ്രീ. ബാബു ജോർജ്ജ്, കാഞ്ഞിരം നിൽക്കുന്നതിൽ,474ശ്രീ. എം. ഇ. കോശി, മലയിൽ തെക്കേതിൽ,475ശ്രീ. എം. കെ. ഡാനിയേൽ, മംഗലശ്ശേരിൽ,476ശ്രീ. ലിനി ലിറ്റി, പനയ്ക്കൽ477ശ്രീ. കോശി ജോൺ, ആഞ്ഞിലിവിളയിൽ ലിജോ വില്ല,478ശ്രീ. മാത്യു, ഇടയിൽ അയ്യത്ത്,479ശ്രീ. ജോർജ്ജ്, മാണേകാട്ട്,480ശ്രീ. സുനിൽ, അനിൽ വില്ല481ശ്രീ. വി. ജി. തങ്കച്ചൻ, വരികോലിൽ വെട്ടത്ത്482ശ്രീ. സി. കെ. റജി, കാവുള്ളതിൽ 483ശ്രീ. ജോയ് വി. എം., വെട്ടത്തേത്ത് ജെ. ജെ. വില്ല

**മാരാമൺ സെന്റ് മേരീസ്**

434ശ്രീ. ജോർജ്ജ് വർഗ്ഗീസ്, ഐക്കരതുണ്ടിയിൽ,485ശ്രീ. റ്റി. ജെ. ചാക്കോ, തോട്ടത്തിൽ പുത്തൻവീട്,456ശ്രീ. മത്തായി ചെറിയാൻ, പുത്തൻവീട്,487ശ്രീ. മാത്യു,488ശ്രീ. സഖറിയാ പി. സി., പന്നിക്കുഴമണക്കണ്ടത്തിൽ,489ശ്രീ. ബിബിൻ തോമസ്, നെടിയകാലായിൽ,490ശ്രീ. പി. എസ്. ഫിലിപ്പ്, പുതുവേലിൽ മനുവില്ല,491ശ്രീ. കുഞ്ഞുമോൾ ചാക്കോ, ഐക്കരതുണ്ടിയിൽ,492ശ്രീ. ഏബ്രഹാം തോമസ് & ജോൺ തോമസ്, പ്ലാമൂട്ടിൽ,493ശ്രീ. ഷെറിൻ തോമസ്, തേക്കുംമൂട്ടിൽ,494ശ്രീ. അലക്സാണ്ടർ ചാക്കോ, ആലുംമൂട്ടിൽ,495ശ്രീമതി ചിന്നമ്മ വർഗ്ഗീസ്, പൊൻവേലിമണ്ണിൽ,496ശ്രീ. എ. വി. ഗീവർഗ്ഗീസ്, ഐക്കരതുണ്ടിയിൽ,497ശ്രീമതി സൂസമ്മ തോമസ്, മറുകര,498ശ്രീ. മാത്യു ഏബ്രഹാം, പനമൂട്ടിൽ,499ശ്രീമതി അമ്മിണി വർഗ്ഗീസ്, അമയിൽ,500ശ്രീമതി അന്നമ്മ സഖറിയാ, ,പാൻവേലിമണ്ണിൽ,501ശ്രീമതി മേരി ഫിലിപ്പ്, പനവേലിൽ,502ശ്രീമതി അച്ചാമ്മ കോശി, പാറക്കൂട്ടത്തിൽ,503ശ്രീമതി മറിയാമ്മ ജോർജ്ജ്, കുഴികണ്ടത്തിനാൽ,504ശ്രീമതി മോളി ചാക്കോ, തോട്ടത്തിൽ,505ശ്രീ. തോമസ് മാത്യു, മറുകര,506ശ്രീ.സാമുവേൽ റ്റി. ജോസഫ്, മേമനത്തുണ്ടിയിൽ,507ശ്രീ. റ്റി. സി. ജേക്കബ്, തുണ്ടുമണ്ണിൽ,508ശ്രീ. എ. ജെ. തോമസ്, ചെറുതാലിൽ,509ശ്രീ. വർഗ്ഗീസ് ജോൺ അമയിൽ,510ശ്രീ. പി. എസ്. വർഗ്ഗീസ്, കല്ലുപറമ്പിൽ,511ശ്രീമതി മറിയാമ്മ ജേക്കബ്, കുറവന്റയ്യത്ത്,512ശ്രീ. പി. എം. വർഗ്ഗീസ്, മേലേപാവെട്ടത്ത്,513ശ്രീ. പി. ഐ. പൗലോസ്, പടിയിൽ,514ശ്രീ. സുബിൻ ഗീവർഗ്ഗീസ് സാമുവേൽ, ചകിരിശ്ശേരിൽ,515ശ്രീ. എ. സി. ജോൺ, അമ്പാട്ട്,516ശ്രീ. മാത്യു ഫിലിപ്പ്, വെല്യത്ത്,517ശ്രീ. മാത്യു എം. സി., അലക്സ് കോട്ടേജ്518ശ്രീ. ജോജി, പൂച്ചേരി കിഴക്കേതിൽ,519ശ്രീ. എം. കെ. കുര്യൻ, മുല്ലമംഗലത്ത്,520ശ്രീ. ജോജു അലക്സ് ചെറിയാൻ, മുണ്ടകത്തിൽ,521ശ്രീ. ജോർജ്ജ് സൈമൺ, കുളത്താക്കൽ,522ശ്രീ. എ. ജെ. ജോസഫ്, ചെറുതാലിൽ,523ശ്രീ. ജോൺ ലൂക്കോസ്, അമയിൽ,524ശ്രീ. മാത്തൻ ചാക്കോ, നെടിയകാലായിൽ,525ശ്രീ. അനില സൂസൻ തോമസ്, ചെമ്പോലിൽ,526ശ്രീ. എം. എസ്. തോമസ്, മാവേലിത്തുണ്ടിയിൽ,527 ശ്രീ. ഷൈനി മാത്യൂസ്, പാറക്കൂട്ടത്തിൽ,528ശ്രീ. അലക്സി ജോർജ്ജ്, ഒറ്റപ്ലാമൂട്ടിൽ,529ശ്രീ. റെസിൻ മാത്യു രാജേഷ്, മലയിൽ പറമ്പിൽ,530ശ്രീമതി ബീനാ ജോൺ, പുതുവേലിൽ,531ശ്രീ. അനീഷ് കോശി സഖറിയ, പൊൻവേലിമണ്ണിൽ

***ഓലിക്കൽ മാർ ഗ്രീഗോറിയോസ്***

532ശ്രീ. ഗീവർഗ്ഗീസ്, ഓലിക്കൽ ഗ്രേസ് വില്ല,533ശ്രീ. കെ. റ്റി. ജോൺ, ജെ. ജെ. വില്ല,534ശ്രീ. ജോയിക്കുട്ടി ജോർജ്ജ്, കുറ്റിയിൽ പുത്തൻവീട്,535ശ്രീ. ബേബി, വിളയിൽ,536ഡോ. കെ. പി. മാത്യൂസ്,കരിഗണമറ്റം ,537ശ്രീ. തോമസ് വർഗ്ഗീസ്, കല്ലുകടയിൽ,538ശ്രീ. ഷാജി പോൾ, ഷാജി ഭവൻ ,539ശ്രീ. ജോയി ജോർജ്ജ്, ചരുവിരത്ത് കിഴക്കേതിൽ,540ശ്രീ. കെ. ജോയിക്കുട്ടി, മുകളയ്യത്ത് പുത്തൻവീട്,541ശ്രീ. വി. ഒ. സൈമൺ, വാർവിൽ,542ശ്രീ. ജോസ് ബേബി, പ്ലാവിളയിൽ,543ശ്രീ. ബിജു ബേബി, ഓലിക്കൽ ഗ്ലോറി വില്ല,544ശ്രീ. ബേബി ജോസ്, ഓലിക്കൽ ജോസ് വില്ല,545ശ്രീ. ജേക്കബ് മാത്യു, വിളയിൽ കിഴക്കേതിൽ,546ശ്രീമതി സാറാമ്മ തോമസ്, വിളയിൽ,547ശ്രീ. വർഗ്ഗീസ്, തട്ടേക്കാട്ട് ഷാജി ഭവൻ,548ശ്രീമതി അമ്മിണി വർഗ്ഗീസ്, കൊച്ചുതുണ്ടി പുത്തൻവീട്,549ശ്രീ. റ്റി. സാമുവേൽ, തട്ടേക്കാട്ട് ഷാജി ഭവൻ,550ശ്രീ. റോയ് മാത്യു, തറയിൽ പുത്തൻവിളയിൽ,551ശ്രീ. കെ. കെ. ജോസഫ്, ജോസ് വില്ല,552ശ്രീ. സി. റ്റി. സാമുവേൽ, ചരുവിരത്ത് കിഴക്കേതിൽ,553ശ്രീ. ജേക്കബ് റ്റി., കന്നിമേൽ തുണ്ടിൽ,554ശ്രീ. തോമസ്, കന്നിമേൽ തുണ്ടിൽ,555ശ്രീ. തോമസ് ജോൺ, എല്ലുംവിളയിൽ ,556ശ്രീ. വി. ഒ. രാജൻ, സോണിയ ഭവൻ

**സെമിനാരി സ്റ്റുഡന്റ്സ്**

557 ഡീ. ജാൾസൻ പി. ജോർജ്ജ്, ബുധനൂർ,558.ശ്രീ. റെന്നി തോമസ്, മെഴുവേലി,559. ശ്രീ. എൽവിൻ തോമസ്, പേരിശ്ശേരി,560. ശ്രീ. വിവേക് വർഗ്ഗീസ്, കുടശ്ശനാട്,561. ശ്രീ. സോളമൻ ബാബു, വെണ്മണി

562. ശ്രീ. ജോബിൻ സാമുവേൽ, കുടശ്ശനാട്,563. ശ്രീ. ജോജി ജയിംസ് ജോർജ്ജ്, ഇടവങ്കാട്

# അഖില മലങ്കര കലാമത്സരം

ഓതറ: സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രീഗോറിയോസ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ റവ. ഫാ. റ്റി. കെ. ശമുവേൽ സ്മാരക 5-ാമത് അഖില മലങ്കര കലാമത്സരം നടത്തപ്പെട്ടു.

പ്രസ്ഥാനം വൈസ് പ്രസിഡന്റ് റെനി സൂസന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഇടവക വികാരിയും, യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറിയുമായ റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു. ഇടവകാംഗവും ഇരവിപേരൂർ പഞ്ചായത്ത് മെമ്പറുമായ ശ്രീ. കെ. എം. ജോസഫ്, ശ്രീ. അനു ഏബ്രഹാം, ശ്രീ. അനീഷ് ഫിലിപ്പ്, ശ്രീ. അജയ് ജോസ് , ശ്രീ. ജിനു ഫിലിപ്പോസ് എന്നിവർ ആശംസകൾ അർപ്പിച്ചു. കലാമത്സര വിജയികൾക്ക് സമ്മാനദാനങ്ങൾ നടത്തി.

ക്വിസ് മത്സരത്തിൽ ഒന്നാം സ്ഥാനം റവ. ഫാ. റ്റി. കെ. ശമുവേൽ എവറോളിംഗ് ട്രോഫി മാർ ബസ്സേലിയോസ് ഗ്രീഗോറിയോസ് ചുനക്കര, മാവേലിക്കരയും, രണ്ടാം സ്ഥാനം കെ. ജി.ജോർജ്ജ് മെമ്മോറിയൽ എവറോളിംഗ് ട്രോഫി സെന്റ് ഗ്രീഗോറിയോസ് നെല്ലിമല, ചെങ്ങന്നൂരും നേടി.

പ്രസംഗം ഒന്നാം സ്ഥാനം റ്റി. വി. മാത്തൻ മെമ്മോറിയൽ ട്രോഫി നിഖിൽ, മാർ ബസ്സേലിയോസ് ചുനക്കര, മാവേലിക്കരയും, രണ്ടാം സ്ഥാനം എം. വി. മത്തായി മെമ്മോറിയൽ എവറോളിംഗ് ട്രോഫി ജെസ്വിൻ വർഗ്ഗീസ് സെന്റ് മേരീസ് പനയംപാല, നിരണവും കരസ്ഥമാക്കി. സംഗീത വിഭാഗത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയവർ ഇടവക, ഭദ്രാസനം എന്നീ ക്രമത്തിൽ കൊടുത്തിരിക്കുന്നു.

***സബ്ജൂണിയർ*** ജിയാ ജോസ്, മാർ ബസ്സേലിയോസ് ചുനക്കര, മാവേലിക്കര, നേഹാ ആൻ വർഗ്ഗീസ്, സെന്റ് മേരീസ് കാടൂർ, നിലയ്ക്കൽ

***ജൂണിയർ*** ഷാരോൺ സൂസൻ മാത്യു, സെന്റ് മേരീസ് പനയമ്പാല, നിരണം, ജെറി ബെന്നി, മാർ ബസ്സേലിയോസ് ചുനക്കര, മാവേലിക്കര

***സീനിയർ*** ജിജോ കെ. കുഞ്ഞുമോൻ, സെന്റ് മേരീസ് ഇടവങ്കാട്, ചെങ്ങന്നൂർ, ജെമി റേച്ചൽ ജോസഫ്, സെന്റ് ജോർജ്ജ് പിരളശ്ശേരി, ചെങ്ങന്നൂർ

***സീനിയർ സമൂഹഗാനം*** ജീനാ സൂസൻ, ഷിലു റേച്ചൽ, എസ്ഥേർ (സെന്റ് ജോർജ്ജ് കാരയ്ക്കൽ), അനീഷ് പി. കെ., നിഖിൽ എം. വർഗ്ഗീസ്, റോബിൻ യോഹന്നാൻ (മാർ ബസ്സേലിയോസ് ചുനക്കര, മാവേലിക്കര)




അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ യുടെ കൽപ്പന പ്രകാരം ഭദ്രാസനത്തിലെ എല്ലാ പള്ളികളിൽ നിന്നുമുള്ള സ്ഥിതിവിവര കണക്കുകൾ ഓരോ ഭവനത്തിൽ നിന്നും ശേഖരിച്ച് 2012 ആഗസ്റ്റ് മാസം 15-ാം തീയതിക്കു മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിക്കുന്ന കാര്യത്തിൽ വികാരി അച്ചന്മാർ അടിയന്തര ശ്രദ്ധ നൽകണമെന്ന് സ്നേഹപൂർവ്വം അറിയിക്കുന്നു.

ഭദ്രാസനത്തിലെ 21 പള്ളികളിൽ നിന്നും ആഡിറ്റ് ചെയ്ത് ബാലൻസ് ഷീറ്റ് സമർപ്പിക്കാത്തതിനാൽ, പരിശുദ്ധ ബാവാ തിരുമേനിയുടെ കൽപ്പന അനുസരിച്ച് ഭദ്രാസനത്തിലെ വരവു ചെലവു കണക്കുകൾ നാളിതുവരെ സമർപ്പിക്കുവാൻ സാധിച്ചിട്ടില്ല. ആയതിനാൽ വരവു ചെലവു കണക്കുകൾ സമർപ്പിച്ചിട്ടില്ലാത്ത പള്ളികളിലെ വികാരിമാർ ഈ കാര്യം ഗൗരവപൂർവ്വം മനസ്സിലാക്കി പ്രതികരിക്കുമെന്ന് ആശിക്കുന്നു.

ആഗസ്റ്റ് 8-ാം തീയതി മുതൽ 15-ാം തീയതി വരെ അഖില മലങ്കര മർത്ത് മറിയം സമാജം വനിതാ വാരമായി ഭദ്രാസനത്തിലെ എല്ലാ പള്ളികളും ആചരിക്കേണ്ടതാണ്. 8-ാം തീയതി ബുധനാഴ്ച എല്ലാ പള്ളികളിലും ധ്യാനയോഗം ക്രമീകരിക്കേണ്ടതുമാണ്.

വി. ദൈവമാതാവിന്റെ വാങ്ങിപ്പിനോടനുബന്ധിച്ചുള്ള നോമ്പ് നിഷ്ഠയോടു കൂടി അനുഷ്ഠിച്ച് ദൈവകൃപ പ്രാപിക്കുവാൻ ഏവർക്കും സാദ്ധ്യമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

*സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ*
**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**



ഇടവക മെത്രാപ്പോലീത്താ തിരുമേനിയുടെ പേഴ്സണൽ സെക്രട്ടറിയായി ജൂലൈ 1 മുതൽ നിയമിതനായ ഫാദർ മത്തായി സഖറിയ.



# സാഹചര്യങ്ങൾക്ക് അടിമയാകരുത്

സ്നേഹമുള്ള കൂട്ടുകാരെ,

ഒരേ മാതാപിതാക്കൾക്കു പിറന്ന രണ്ടു സഹോദരങ്ങളുടെ കഥയാണ് ഇന്നു പ്രതിപാദിക്കുന്നത്. രണ്ടുപേരും ഒരേ സാഹചര്യത്തിൽ വളർന്നവർ. എന്നാൽ അവർ വിപരീത സ്വഭാവക്കാരായിത്തീർന്നു.

സഹോദരങ്ങളിൽ ഒരാൾ മദ്യപനും മയക്കുമരുന്നുകൾക്കടിമയും കലഹ സ്വഭാവക്കാരനുമായിരുന്നു. അയാളുടെ കുടുംബം ഒരു കുട്ടിനരകമായിരുന്നു. മറ്റെയാൾ സ്വന്തം ബിസിനസിൽ നേട്ടം വരിച്ചവൻ. സമൂഹത്തിൽ സമാദരണീയൻ. സന്തുഷ്ട കുടുംബജീവിതത്തിനുടമ. ഇവർ രണ്ടുപേരും എങ്ങനെ ഉത്തര-ദക്ഷിണ ധ്രുവങ്ങളെപ്പോലെ സ്വഭാവത്തിലും പെരുമാറ്റത്തിലും അന്തരമുള്ളവരായി? ഇതിനുത്തരം കണ്ടുപിടിക്കുവാൻ ചിലർ ശ്രമിച്ചു.

ഒന്നാമത്തവനോടു ചോദിച്ചു; നിങ്ങൾ എങ്ങനെയാണ് ഈ വിധത്തിൽ ആയിത്തീർന്നത്? മദ്യത്തിനും മയക്കുമരുന്നിനും അടിമയാകുവാനും ഈ വിധം സ്വഭാവമുണ്ടാകുവാനും എന്താണ് പ്രേരകമായത്?

അയാൾ പറഞ്ഞു: എന്റെ പിതാവാണ് കാരണം. എന്റെ പിതാവ് മദ്യപാനിയും മയക്കുമരുന്ന് ഉപയോഗിക്കുന്നവനും കുടുംബത്തിലുള്ളവരെ തല്ലുന്നവനുമായിരുന്നു. ഞാനും അങ്ങനെ ആയിത്തീർന്നു.

അവർ രണ്ടാമത്തെ സഹോദരനോട് ചോദിച്ചു : നിങ്ങളുടെ പിതാവിന്റെയും സഹോദരന്റെയും സ്വഭാവത്തിനു വിരുദ്ധമായി നിങ്ങൾ ഒരു സൽസ്വഭാവിയും ജീവിതവിജയിയുമായിത്തീർന്നത് എങ്ങനെയാണ്? ആരാണ് ഇതിന്റെ പ്രേരകശക്തി?

അയാൾ പറഞ്ഞു: എന്റെ പിതാവാണ് കാരണം. ഞാൻ ഒരു കൊച്ചു ബാലനായിരിക്കുമ്പോൾ എന്റെ പിതാവ് മദ്യപിച്ച് ലക്കില്ലാതെ വീട്ടിലെത്തുന്നതും അവിടെ കലഹങ്ങൾ അരങ്ങേറുന്നതും ഞാൻ കണ്ടിരുന്നു. ഒരിക്കലും എന്റെ പിതാവിനെപ്പോലെ ആവുകയില്ലെന്ന് ഞാൻ അന്നേ ഒരു തീരുമാനമെടുത്തു. ഒരിക്കലും ഞാൻ നരകം സൃഷ്ടിക്കുവാൻ ആഗ്രഹിച്ചിരുന്നില്ല.

രണ്ടുപേരുടെയും പ്രേരണയും പ്രചോദനവും അവരുടെ പിതാവുതന്നെ ആയിരുന്നു. എന്നാൽ രണ്ടുപേരുടെയും പ്രതികരണം രണ്ടുവിധത്തിലായിരുന്നു. ഒരാൾ തിന്മയെ അതേപടി പിന്തുടർന്നു. മറ്റെയാൾ തിന്മയെ നന്മയാക്കുവാൻ ശ്രമിച്ചു. പലപ്പോഴും നാം നമ്മുടെ സാഹചര്യങ്ങളെ പഴിചാരുന്നു. പരീക്ഷയിൽ മാർക്കു കുറയുന്ന കുട്ടി പഠിപ്പിക്കുന്ന അദ്ധ്യാപകന്റെ കുഴപ്പമാണെന്നു പറയുന്നതും ചോദ്യങ്ങൾ കടുകട്ടിയായിരുന്നുവെന്നു പറയുന്നതും ഈ കാരണങ്ങൾകൊണ്ടാണ്. നമ്മുടെ ഉത്തരവാദിത്വത്തിൽ നിന്നും തലയൂരുവാനാണ് അപ്രകാരം ചെയ്യുന്നത്. സാഹചര്യങ്ങൾ ഒരു പരിധിവരെ സ്വാധീനം ചെലുത്തുമെന്നത് ശരിയാണ്. എന്നാൽ സാഹചര്യങ്ങൾക്കടിമയാകാതെ അവയെ അതിജീവിക്കുവാൻ കഴിയുമ്പോഴാണ് നമ്മുടെ വ്യക്തിത്വം നാം തെളിയിക്കുന്നത്.

ചെളിക്കുണ്ടിൽ നിന്നും മനോഹരമായ താമരപൂക്കൾ വിടരുന്നു. ഒഴുക്കിൽപ്പെട്ട് പ്രയാസമില്ലാതെ അത് ഒഴുകിപ്പോകയും ചെയ്യുന്നു. ജലത്തിൽ പൊങ്ങികിടക്കുന്ന ശവം ലക്ഷ്യമില്ലാതെ ഒഴുകിപ്പോകുന്നത് കാണാം. എന്നാൽ ഒഴുക്കിനെതിരെ നീന്തണമെങ്കിൽ പിന്മാറാത്ത നിശ്ചയദാർഢ്യവും സ്ഥിരോത്സാഹവും ആവശ്യമാണ്.

*കൂട്ടുകാരെ,*

ജീവിതത്തിന്റെ ഗതിവിഗതികളെ നിയന്ത്രിക്കുവാൻ കഴിയുന്നത് നിങ്ങൾക്കു മാത്രമാണ്. സാഹചര്യങ്ങളെ അനുകൂലമാക്കി മാറ്റുവാനുള്ള പ്രതികരണശേഷി വളർത്തിയെടുക്കണം. ഏതു പ്രതികൂല അനുഭവവും അനുകൂലമാക്കി മാറ്റുവാനുള്ള ഊർജ്ജം സംഭരിക്കണം. ചെറുപ്പം മുതലേ ദൈവത്തിൽ ആശ്രയിച്ച് വിപരീത ശക്തികളെ തരണം ചെയ്യുവാനും വിജയത്തിലേക്കു മുന്നേറുവാനും യത്നിക്കുക.

ദൈവം അനുഗ്രഹിക്കട്ടെ

സ്നേഹപൂർവ്വം **ആനിച്ചേച്ചി**




സഹപ്രവർത്തകരേ,

സണ്ടേസ്കൂൾ പാഠ്യപദ്ധതി പുതിയത് നിലവിൽ വന്നശേഷമുള്ള ആദ്യത്തെ അർദ്ധവാർഷിക പരീക്ഷ ജൂലൈ 15-ാം തീയതി നടക്കുന്നതാണ്.

**വാർഷിക പൊതുയോഗം**

2011–2012 വാർഷിക പൊതുയോഗം ജൂൺ 30-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് ബഥേൽ അരമനയിൽവെച്ച് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. സണ്ടേസ്കൂൾ വിദ്യാർത്ഥികൾ സഭയുടെ വിശ്വാസത്തിലധിഷ്ഠിതമായി ജീവിക്കുവാനും ലോകത്തിന്റെ ഗതികൾക്കനുസരിച്ച് പോകാതെ സമൂഹത്തിനും സഭയ്ക്കും ഉപയുക്തമാകുന്ന സാമൂഹ്യജീവിയായി വളരുവാനും ശ്രദ്ധിക്കണമെന്ന് ആഹ്വാനം ചെയ്തു. ആദ്ധ്യാത്മികതയോടൊപ്പം സെക്കുലർ തലത്തിലും ഉന്നതവിജയം കരസ്ഥമാക്കുന്ന സഭാമക്കളെ വളർത്തിയെടുക്കുവാൻ സണ്ടേസ്കൂൾ പ്രസ്ഥാനത്തിലൂടെ കഴിയട്ടെ എന്ന് ആശംസാ പ്രസംഗത്തിലൂടെ ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് അറിയിച്ചു. 2011–'12 ലെ വാർഷിക റിപ്പോർട്ടും 4,62,926.37 രൂപാ വരവും, 2,21,750 രൂപാ ചെലവും വന്ന കണക്കും സപ്ലിമെന്ററിയും ഡയറക്ടർ അവതരിപ്പിച്ചു. ശ്രീ. കെ.വി. വർഗീസ് ആഡിറ്റർ റിപ്പോർട്ടും വായിച്ചു. യോഗം അംഗീകരിക്കുകയും ചെയ്തു.

കൂടാതെ 2012–'13 ലെ 4,80,919.37 രൂപാ വരവും 2,52750 രൂപാ ചെലവും 2,28,169 രൂപാ നീക്കിബാക്കിയുമുള്ള പ്രൊപ്പോസൽ ബഡ്ജറ്റ് ഡയറക്ടർ ജി. വർഗീസ് അവതരിപ്പിച്ചു. യോഗം അംഗീകാരം നല്കി. ഡിസ്ട്രിക്ട് തലത്തിൽ അദ്ധ്യാപകർക്ക് കൂടുതൽ പ്രയോജനപ്പെടുന്ന നിലയിൽ പുതിയ പാഠ്യപദ്ധതിപ്രകാരമുള്ള ക്ലാസുകൾ നടത്തുവാൻ യോഗം നിർദ്ദേശിച്ചു. കൂടാതെ കുട്ടികളുടെ ഒരു ഏകദിന സെമിനാർ മുൻവർഷത്തെപ്പോലെ ക്രമീകരിക്കുന്നത് ഉചിതമാണെന്ന അഭിവന്ദ്യ തിരുമേനിയുടെ നിർദ്ദേശം യോഗം സ്വാഗതം ചെയ്തു. സെക്കുലർ തലത്തിൽ 10, 12 ക്ലാസ്സുകളിൽ A+വാങ്ങിയിട്ടുള്ളവരും സഹപാഠ്യവിഷയങ്ങളിൽ സോണൽ ഭദ്രാസന തലത്തിൽ ഉന്നതവിജയം കരസ്ഥമാക്കിയവർക്കുള്ള കാഷ് അവാർഡും മെമന്റോയും തിരുമനസ്സുകൊണ്ട് വിതരണം ചെയ്തു. യോഗത്തിൽ വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫ് സ്വാഗതവും സെക്രട്ടറി ശ്രീ. സി.എം. തോമസ് കൃതജ്ഞതയും രേഖപ്പെടുത്തി. യോഗത്തിൽ ഡിസ്ട്രിക്ട് പ്രസിഡന്റുമാർ പ്രഥമ അദ്ധ്യാപകർ ഉൾപ്പെടെ 52 പേരും സമ്മാനാർഹരായ വിദ്യാർത്ഥികളും പങ്കെടുത്തു.

**കവർ പിരിവ്**

കവർ പിരിവ്, ഇടവകകളിൽ നിന്നും ലഭിക്കുന്ന സ്തോത്രകാഴ്ച ഇവയുടെ 20% മാത്രമാണ് ഭദ്രാസനതലത്തിൽ പ്രവർത്തനത്തിന് ലഭിക്കുന്നത്. അഭ്യുദയകാംക്ഷികളുടെയും ഇടവകയുടെയും യൂണിറ്റിന്റെയും സഹകരണമാണ് അത്യന്താപേക്ഷിതമായിട്ട് വേണ്ടത്. ഏവരുടെയും നിർലോഭമായ സഹകരണം പ്രതീക്ഷിക്കുന്നു.

കാർഡ് കളക്ഷൻ ഇനത്തിൽ ഏറ്റവും കൂടുതൽ തുക പിരിച്ച വള്ളംകുളം സെന്റ് മേരീസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനി മെർലിൻ റേച്ചൽ സജിയെ യോഗം അനുമോദിക്കുകയും പ്രത്യേകം പാരിതോഷികം അഭിവന്ദ്യ തിരുമനസ്സുകൊണ്ട് നൽകുകയുമുണ്ടായി.

കുഞ്ഞുങ്ങളുടെ നിസ്തുലമായ പ്രവർത്തനം സണ്ടേസ്കൂൾ പ്രസ്ഥാനത്തിന് ഒരു മുതൽക്കൂട്ടുതന്നെയാണ് ഏവരുടേയും സഹകരണം ഒരിക്കൽക്കൂടി പ്രതീക്ഷിക്കുന്നു.

കൗൺസിലിനുവേണ്ടി,

**ഡയറക്ടർ ജി. വർഗ്ഗീസ് കാവുംപുറം**

## യുവജനപ്രസ്ഥാനം ഭദ്രാസന അസംബ്ലി

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസന അസംബ്ലി ഭരണഘടന വകുപ്പ് III(F) പ്രകാരം **2012 ജൂലൈ മാസം 22-ാം തീയതി ഞായറാഴ്ച 2.30 ന്** ബഥേൽ അരമനയിൽ വച്ച് പ്രസിഡന്റ് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ കൂടുവാൻ നിശ്ചയിച്ചിരിക്കുന്നു. തന്നാണ്ടിൽ മാർച്ച് 30 വരെ രജിസ്ട്രേഷൻ പൂർത്തിയാക്കിയിട്ടുള്ള എല്ലാ യൂണിറ്റുകളുടെയും പ്രസിഡന്റ്, തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ (ഒരു യുവാവ്, ഒരു യുവതി) എന്നിവർ വന്നു സംബന്ധിക്കുവാൻ അർഹതയുള്ളവരാണ്.

## പ്രതിമാസ ധ്യാനയോഗം

ഓതറ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിലും ആദ്ധ്യാത്മിക സംഘടനകളുടെ സഹകരണത്തിലും 2012 ജൂലൈ മാസം 6-ാം തീയതി വെള്ളിയാഴ്ച എല്ലാ കുടുംബങ്ങളെയും പങ്കെടുപ്പിച്ച് പ്രതിമാസ ധ്യാനയോഗം നടന്നു. ഇടവകയുടെ അസി. വികാരി റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ് ധ്യാനയോഗം ഉദ്ഘാടനം ചെയ്തു. റവ. ഫാ. ബിജു റ്റി. മാത്യു ധ്യാനം നയിച്ചു. റവ. ഫാ. സി. പി. ചാക്കോ, മർത്തമറിയം കേന്ദ്ര ജോ. സെക്രട്ടറിയും, ഇടവകയുടെ മർത്തമറിയം ജനറൽ സെക്രട്ടറിയുമായ ശ്രീമതി മറിയാമ്മ ചാക്കോ, മർത്തമറിയം ഭദ്രാസന സെക്രട്ടറി ശ്രീമതി അച്ചാമ്മ വർഗ്ഗീസ്, ഉമയാറ്റുകര ഡിസ്ട്രിക്റ്റ് സെക്രട്ടറി ശ്രീമതി ഓമന ജോസഫ്, ഇടവക ട്രസ്റ്റി ശ്രീ. വർഗ്ഗീസ് എന്നിവർ ആശംസകൾ അർപ്പിച്ചു പ്രസംഗിച്ചു. ധ്യാനയോഗത്തിൽ 50 അംഗങ്ങൾ പങ്കെടുത്തു.



## ബോധവത്ക്കരണ ക്ലാസ്

ഭദ്രാസനത്തിലെ ഇടവകകളിൽപ്പെട്ട 11-ാം ക്ലാസ് മുതൽ പഠിക്കുന്ന പെൺകുട്ടികൾക്കായി ഒരു ബോധവത്ക്കരണ ക്ലാസ് 2012 ജൂലൈ മാസം 22-ാം തീയതി ഞായറാഴ്ച ഉച്ചയ്ക്ക് 2.00 മണിക്ക് ബഥേൽ അരമനയിൽ വച്ച് നടക്കുന്നതാണ്. അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ക്ലാസ് ഉത്ഘാടനം ചെയ്യും. പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റലിലെ മെഡിക്കൽ സോഷ്യൽ വർക്കർ റവ.സിസ്റ്റർ ജൂഡിറ്റ്, പുത്തൻകാവ് മെട്രോപ്പോലീറ്റൻ ഹയർ സെക്കന്ററി സ്കൂൾ പ്രിൻസിപ്പാൾ ശ്രീമതി പ്രിയ ജേക്കബ് എന്നിവർ ക്ലാസ് എടുക്കും. ഭദ്രാസന എം.ജി.ഒ.സി.എസ് എം പ്രോഗ്രാമിന് നേതൃത്വം നൽകും.

## മെഡിക്കൽ ക്യാമ്പ്

ജെ.സി.ഐ. ചെങ്ങന്നൂരിന്റെയും ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെയും സംയുക്താഭിമുഖ്യത്തിൽ സൗജന്യ അസ്ഥിക്ഷയ, ത്വക്ക് രോഗ നിർണ്ണയ ക്യാമ്പും ബോധവൽക്കരണ സെമിനാറും ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ ഉത്ഘാടനം ചെയ്തു. ചടങ്ങിൽ ചെങ്ങന്നൂർ ജെ. സി.ഐ. പ്രസിഡന്റ് സന്തോഷ് അമ്പാടി അദ്ധ്യക്ഷത വഹിച്ചു. സെക്രട്ടറി ജോസ് കെ. ജോർജ്ജ്, പ്രോഗ്രാം കൺവീനർ ജിജി കാടുവെട്ടൂർ, ഡോ. ആർ. ജയകൃഷ്ണൻ, രാജി ജയകൃഷ്ണൻ, റ്റി.വി. വർഗ്ഗീസ് എന്നിവർ പ്രസംഗിച്ചു.

## പഠനോപകരണ വിതരണം



പിരളശ്ശേരി : പിരളശ്ശേരി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസനപ്പള്ളി വക എൽ.പി.സ്കൂളിൽ നവാഗതർക്കുള്ള പഠനോപകരണ വിതരണം മുളക്കുഴ ഗ്രാമപഞ്ചായത്ത് വിദ്യാഭ്യാസ സ്റ്റാൻഡിംഗ് കമ്മിറ്റി ചെയർമാൻ ശ്രീ. എൻ. ചന്ദ്രൻ നിർവ്വഹിക്കുകയുണ്ടായി. സ്കൂൾ മാനേജർ റവ. ഫാ. സി.പി. ചാക്കോ, ബി.ആർ.സി. ട്രെയിനർ ശ്രീ. എൻ.ജി. സുരേഷ് കുമാർ, ഹെഡ്മിസ്ട്രസ് ശ്രീമതി ലിസി ചെറിയാൻ എന്നിവർ പ്രസംഗിച്ചു.

## പൗരോഹിത്യ രജതജൂബിലി



പൗരോഹിത്യ പദവിയിൽ 25 വർഷം പൂർത്തിയാക്കുന്ന റവ. ഫാ. നൈനാൻ കെ. ജോർജ്ജ്. കൂർത്തമല സെന്റ് മേരീസ് ഇടവകാംഗവും ആലാ സെന്റ് ജോർജ്ജ് പള്ളി വികാരിയും കോട്ടയം വൈദിക സെമിനാരി അദ്ധ്യാപകനുമാണ്. ബഹു. അച്ചന് ബഥേൽ പത്രികയുടെ എല്ലാവിധമായ അനുമോദനങ്ങളും നേരുന്നു.

## ഫസ്റ്റ് റാങ്ക് കരസ്ഥമാക്കി



കേരളാ യൂണിവേഴ്സിറ്റി ബി.കോം പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ചെറിയ നാട് നാക്കോലയ്ക്കൽ ശാന്തിനികേതനിൽ ശ്രീ. രാജു വർഗ്ഗീസിന്റെയും ശ്രീമതി ഷൈലാ രാജുവിന്റെയും മകൾ കുമാരി നിഷാ രാജു. ചെറിയ നാട് സെന്റ് ജോർജ്ജ് ഓർത്ത ഡോക്സ് പള്ളി ഇടവകാംഗമാണ്.

## അനുമോദനങ്ങൾ



അഖില മലങ്കര സണ്ടേസ്കൂൾ മത്സര പരീക്ഷിയിൽ 9-ാം ക്ലാസ്സിൽ ഭദ്രാസനതലത്തിൽ 1-ാം റാങ്ക് കരസ്ഥമാക്കിയ പുത്തൻകാവ് സെന്റ് മേരീസ് സണ്ടേസ്കൂൾ വിദ്യാർത്ഥി കുമാരി ഷിനി റ്റി. ഉമ്മൻ. പുത്തൻകാവ് തട്ടയിൽ ഉമ്മൻ തോമസ്സിന്റെയും സാലി ഉമ്മ ന്റെയും മകൾ.

## ഓർമ്മപ്പെരുന്നാൾ

ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് ഇട വകയുടെ കാവൽ പിതാവായ മാർ ഏലിയാ നിബി യുടെ ഓർമ്മപ്പെരുന്നാൾ ജൂലൈ 19, 20 തീയതിക ളിൽ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്നു. അടൂർ - കടമ്പനാട് ഭദ്രാസനാധി പൻ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോ ലീത്താ മുഖ്യകാർമ്മികത്വം വഹിക്കും. 19-ന് കൺവൻഷൻ, റാസ 20-ന് വി. കുർബ്ബാന നേർച്ച വിളമ്പ് എന്നിവ നടക്കും. വികാരി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ നേതൃത്വം നൽകും.

## ദേവാലയ ശിലാസ്ഥാപനം



പാണ്ടനാട് നോർത്ത് സെന്റ് തോമസ് ഓർത്ത ഡോക്സ് ദേവാലയത്തിന്റെ പുനർനിർമ്മാണ ശിലാസ്ഥാപനകർമ്മം 2012 ജൂലൈ 3 ന് ഇടവക മെത്രാപ്പോലീത്ത അഭി. തോമസ് മാർ അത്താനാ സിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. വികാരി ഫാ. സുനിൽ ജോസഫ്, ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ്, ഫാ. തോമസ് തേക്കിൽ, ഫാ. രാജൻ വർഗ്ഗീസ്, ഫാ. തോമസ് അമയിൽ, ഫാ. ഐപ്പ് പി. സാം, ഫാ. കെ.കെ. ജോസഫ്, ഫാ. ഫിലിക്സ് യോഹന്നാൻ, ഫാ. ജേക്കബ് വർഗീസ്, ശ്രീ. ജേക്കബ് ചാക്കപ്പറമ്പിൽ തുടങ്ങിയവർ നേതൃത്വം നൽകി.

## വിശദീകരണയോഗം



മലങ്കര ഓർത്തഡോക്സ് സഭയുടെ വടക്കൻ ഭദ്രാ സന ദേവാലയങ്ങളിൽ യാക്കോബായ വിഭാഗം നട ത്തുന്ന അക്രമങ്ങൾക്കും കടന്നുകയറ്റങ്ങൾക്കും എതിരെ പ്രതിഷേധിക്കുന്നതിനും വടക്കൻ ഭദ്രാസ നങ്ങളോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുന്നതിനു വേണ്ടിയുള്ള ഒരു യോഗം ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെട്ടു. ഇടവക മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത, ഫാ. ഏലിയാസ് ചെറുകാട്, ഫാ. മാത്യു വർഗ്ഗീസ്, ഫാ. ഐപ്പ് പി. സാം അഡ്വ. സുരേഷ് മത്തായി, ശ്രീ. ജോർജ്ജുകുട്ടി കാരയ്ക്കാട് എന്നിവർ പ്രസംഗി ച്ചു. ഭദ്രാസനത്തിലെ എല്ലാ വൈദീകരും വിശ്വാ സികളും യോഗത്തിൽ സംബന്ധിച്ചു.